**സോമദിനം. അനാഹലവാതകാധിഷ്ഠിതം. എഡി 1279 ഏപ്രിൽ 17**

**238 രോഹതക് ജില്ലയിലെ ബോഹർ ഗ്രാമം പാലം ബാവോലി ലിഖിതം. ഹമ്മീര ഗയാസു ദനകാലം (ഗയാസുദീൻ ബാൽബൻ). സംവത് 1337 ശ്രാവണം 13 വുധൻ. എഡി 1280 ജൂൺ26. ഹരിയാനകരാജ്യം ആദ്യം തോമരരും പിന്നെ ചാഹുമാനരും ഭരിച്ചു. പിന്നീട് താഴെ പറയുന്ന ശാകരാജാക്കന്മാർക്ക് ലഭിച്ചു. (സഹാവുദീൻ ഘോറി), ഷുഡുവദിന (കുത്തബ്ബുദ്ദിൻ ഐബക്ക് ), അസമസദിന (ഷംസുദിൻ അൽത്തമിഷ്), പേരുജഷാഹി (രുക്കുവുദീൻ ഫിറോസ് ഷാ), (ജലാലദിന (ജലാലുദീൻ), മൌജദിന (മുസിയുദീ ൻ ബെഹ്രാം), അലാവദിന (അലാവുദീൻ മസൌ ദ്), നസറദിന (നസറുദീൻ മഹ്മൂദ്) ഗയാസദിന (ഗിയാസുദീൻ ബാൽബൻ).**

**239 അജയ് ഘട് പാറലിഖിതം ചാന്ദേല വീരവ ർമ്മകാലം,.സംവത് 1337.മാഘം 13 സോമദിനം. എഡി 1281 ഫെബ്രുവരി 3 തിങ്കൾ.**

**240 ദാഹി പ്ലേറ്റ് ചാന്ദേല മഹാരാജാദിരാജാ വീരവർമ്മദേവ കാല്ഞ്ജരപ്രഭു. സംവത് 1337 വൈശാഖം 15 രവിദിനം എഡി 1281 മേയ് 4**

**241 കാലഞ്ജരലിഖിതം. സംവത് 1340 ചൈത്രം 3 ബുധൻ, എഡി 1283 മാർച്ച് 3**

**242 ഗുർഹ സതിക്കല്ല്. ചന്ദേല വീരവർമ്മദേവ കാലം. സംവത് 1342 ചൈത്രം ബുധൻ എഡി 1286 ഫെബ്രുവരി 27.**

**243 മൌണ്ട് അബു. മേദപാതത്തിലെ ഗുഹില സമരസിംഹലിഖിതം. പ്രിയപടുവിന്റെ മകൻ വേദശർമ്മൻ എഴുതി. സംവത് 1342 . ഗുഹിലവംശാവലിഃ- ബപ്പക, ഗുഹില,ഭോജ, ശീല, കാലഭോജ, ഭർതൃഭട്ട, സിംഹ, മഹായിക, ശുമ്മാന(ഖുമ്മാന), അല്ലട, നരവാഹന, ശക്തികു മാര, ശുചിവർമ്മ, നരവർമ്മ, കീർത്തിവർമ്മ, വൈരട, വൈരിസിംഹ, വിജയസിംഹ, അരി സിംഹ, ചോഡ, വിക്രമസിംഹ, ക്ഷേമസിംഹ, സാമന്തസിംഹ, കുമാരസിംഹ, മദനസിംഹ, പത്മസിംഹ, ജൈത്രസിംഹ, തേജസിംഹ, സമ രസിംഹ.**

**244 വേരാവൽ (ചിന്ത്ര) ലിഖിതം ചാലൂക്യ വാഗേല സാരംഗദേവകാലം. ദണ്ഡന്റെ മകൻ ധരണീധരൻ എഴുതി. സംവത് 1343 മാഘം 5 സോമദിനം. എഡി 1287 ജനുവരി 20. വിശ്വമല്ല (വിശാലദേവ) നാഗലാദേവിയെ വിവാഹം ചെയ്തു. അദ്ദേഹത്തിന്റെ അനുജൻ പ്രതാപമ ല്ലൻ.**

വിശാലദേവന്റെ മകൻ അർജ്ജുനദേവ. മകൻ സാരംഗദേവ.

245 സീയാൽ ബേത് വിഗ്രഹലിഖിതം. സംവത് 1343 മാഘം 10 ഗുരു.

246 ഉദയ്യൂർ ലിഖിതം. മേദപതത്തിലെ (മേവാര്) ഗുഹില സമസ്തമഹാരാജകുല സമരസിംഹ .സംവത് 1344 വൈശാഖം 3

247 അജയ് ഘട് ലിഖിതം. ചന്ദേല ഭോജവർമ്മ ന്റെ മന്ത്രി നാനയുടെ. അമരൻ രചിച്ചു. സംവത് 1345 വൈശാഖം.

248 നളപുരത്തിലെ ഗോപാലന്റെ മകൻ ഗണപതിയുടെ കാലത്തെ സർവ്വായറിപ്പോർട്ട്. സോമധരന്റെ മകൻ സോമമിശ്ര രചിച്ചത്. സംവത് 1348 ചൈത്രം ഗുരുദിനം പുഷ്യം. എഡി 1292 മാർച്ച് 27

249 കാംബേ ലിഖിതം. ചാലൂക്യ വാഗേല സാരം ഗദേവകാലം. ലൂനിഗദേവ, മകൻ വീരധവള, പ്രതാപമല്ല, അർജ്ജുന, സാരംഗദേവ ഇവരെ പറയുന്നുണ്ട്. സംവത് 1352

250 ജൌൺപൂർ സ്തംഭലിഖിതം. സംവത് 1353 എഡി 1296 മേയ് 16 ബുധൻ

251 നർവാർ ലിഖിതം നളപുരത്തിലെ ഗണപതി കാലം. ദാമോദരപൌത്രനും ലോഹദപുത്രനുമാ യ ശിവൻ എഴുതി.

**സംവത് 1355 കാർത്തിക 5 ശുക്ര. എഡി 1298 സപ്തംബർ 26 വെള്ളി. ചാഹദ, പുത്രൻ നൃവർമ്മൻ, പുത്രൻ ആശല്ല ദേവ, പുത്രൻ ഗോപാല, പുത്രൻ ഗണപതി.**

**252 ഉദയ്പൂർലിഖിതം. ഹരിരാജദേവ. സംവത് 1360**

**253 ഉദയ്പൂർ. ധാരയിലെ പരമാര മഹാരാജാ ധിരാജാ ജൈസിംഹദേവ സംവത് 1366 ശ്രാവ ണം 12 വെള്ളി. എഡി 1310 ജൂലൈ 24**

**254 അജയ്ഘലാട് വാതിലിലെ തൂണിൽ. സംവത് 1372 പൌഷം 10 ശനി. എഡി 1315 നവംബർ 22**

**255 ജോധ്പൂർലിഖിതം കുത്തബ് ഉദീൻ ഐബ ക്ക്. സംവത് 1373 ഭാദ്രപദം 3 ശുക്രദിനം അലാവുദീന്റെ പുത്രൻ. എഡി 1316 ആഗസ്റ്റ് 6.**

**256 മൌണ്ട് അബു. സംവത് 1377 എഡി 1321. വൈശാഖം 8 തിങ്കൾ. ചന്ദ്രാവതിക്ക് അടുത്ത് ബാഹുണ്ടയിൽ താമസിക്കുന്ന . ലുന്ധാധരഭരണ കാലത്ത്, അർബ്ബുദമലയിലെ അചലേശ്വരക്ഷേ ത്രം ശ്രീ ലുന്ധക പുനരുദ്ധാരണം ചെയ്തു. എഡി 1321 ഏപ്രിൽ 6 തിങ്കൾ.**

**സിന്ധുപുത്ര, ലക്ഷ്മണ, ശാകംബരിയിലെ മാണിക്യ, അധിരാജാ, ദണ്ഡന, കീർത്തിപാല, സമരസിംഹ, ഉദയസിംഹ,**

**മാനവസിംഹ, പ്രതാപ ഇവരെ പരാമർശമുണ്ട്.**

**257 ഉദയപുരലിഖിതം. സംവത് 1380 വർഷേ ഭാദ്രസുദി 3 സോമേ. ഹസ്തനക്ഷത്രേ ഉദയപുരനഗരേ രാജശ്രീ വച്ചൌദേവസ്യ സാധനികാ എഡി 1322 ആഗസ്റ്റ് 16 തിങ്കൾ.**

**258 ദില്ലി മ്യൂസിയം ലിഖിതം മഹാമന്ദസാഹി (മുഹമ്മദ് ബിൻ തുഗ്ലക്ക്). സംവത് 1384 ഭാദ്ര 3 ഗുരുദിനം. എഡി 1327 ആഗസ്റ്റ് 6**

**259 തുഗ്ലക്കിന്റെ കാലത്തെ മറ്റൊരു ദില്ലി ലിഖി തം സംവത് 1384 ഫാൽഗുനം 5 ചൊവ്വ. എഡി 1328 ഫെബ്രുവരി 16. ഈ ലിഖിതത്തിൽ ആദ്യ മായി ദില്ലിക ഭരിച്ച മ്ലേഛതുരുഷ്ക രാജാവ്  സഹാവദീന (ഷിഹാബുദീൻ ഘോറി) ആണെന്ന് പറയുന്നുണ്ട്.**

**260 ഹാതസ്സി ലിഖിതം. മേഹരമുഖ്യൻ തേപക ന്റെ (ദേവക). സംവത് 1386 ആഷാഢം സോമവാരം. എഡി 1329 ജൂൺ 19. ചന്ദ്രവംശത്തിലെ സഗരൻ പരമ്പര. ഇതിലെ ജയധവളൻ സൂര്യവംശത്തിലെ പ്രിയമാലയെ വിവാഹം ചെയ്തു. അവർക്ക് 3 മക്കളുണ്ടായി. മല്ല, മണ്ഡല, മേളിക. വാഷലരാജവംശത്തിലെ (വാഖലരാജാ) നാഗാർജ്ജുന മാണ്ഡലികന്റെ**

**സുഹൃത്തായിരുന്നു. നാഗാർജ്ജുനപുത്രൻ മഹാ നന്ദൻ മംഗളരാജന്റെ മകൾ രൂപയെ വിവാഹം കഴിച്ച് അവർക്ക് തേവകനെന്ന മകനുണ്ടായി. ഈ മേഹരതേപകന് കുന്ദരാജന്റെ സാമന്തനായ വല്ലാദിത്യവംശത്തിൽ പിറന്ന സൂര്യവികലന്റെ പരമ്പരയിലെ മഹിഷരാജാവ് രാജപദവി കൊടുത്തു.**

**261 മൌണ്ട് അബു. ചന്ദ്രാവതിയിലെ ചാഹുമാ ന തേജസിംഹകാലം. സംവത് 1387 ഭാദ്രം 3 ശതാഭിഷം. ചന്ദ്രൻ കുംഭസ്ഥൻ. എഡി 1331 ഫെബ്രുവരി 11 വെള്ളി**

**262 കേവതീകുണ്ഡ് സ്തംഭലിഖിതം. സംവത് 1390 ഭാദ്രം 4 ശനി. എഡി 1331 ജൂലൈ 31.**

**263 ചൂനാർ കോട്ട ലിഖിതം, മുഹമ്മദ് ബിൻ തുഗ്ലക്ക് കാലം. സംവത് 1390 ഭാദ്രം 5 ഗുരു. എഡി 1332 സപ്തംബർ 10.**

**264 രണ്ട് ഉദയ്പൂർ ലിഖിതങ്ങൾ. സംവത് 1394 മാഘം 1 വുധ. എഡി 1338 ജനുവരി 7 ബുധ.**

**265 മൌണ്ട് അബു. ചന്ദ്രവതിയിലെ ചാഹുമാ നരാജാ തേജസിംഹന്റെ മകൻ കന്നഡദേവ. സംവത് 11394 വൈശാഖം 10 ഗുരു. എഡി 1338 ഏപ്രിൽ 30.**

**266 കേവതീകുണ്ടിലെ സ്മൃതിലിഖിതം സ്തംഭ ത്തിന്മേൽ. ലൂകസ്ഥാനത്തെ മഹാരാജാ ഹമ്മീര ദേവന്റെ. സംവത് 1397**

**മാഘം 4 സോമദിനം. എഡി 1340 ജനുവരി 3**

**267 മാർഫ കോട്ടലിഖിതം. സിദ്ധിതുംഗകാലം. സംവത് 1404 കാർത്തിക 14 ഗുരു. എഡി 1347 ഒക്ടോബർ 18.**

**268 രാംപൂർ സതി സ്തംഭലിഖിതം. മഹാരാജാ വീരരാജദേവന്റെ രാജ്ഞിമാർ സതി അനുഷ്ഠി ച്ചു. സംവത് 1404 ഫാൽഗുനം 14 ബുധൻ എഡി 1348 ജനുവരി 16.**

**269 കാരിതലൈ ലിഖിതം. ഉച്ചഹദനഗരത്തിലെ മഹാരാജാ വീരരാമദേവകാലം. സംവത് 1412**

**270 ഗയലിഖിതം. സുൽത്താന് പിയറോജഷാ (ഫിറോസ് ഷാ)യുടെ ഗയ ഗവർണ്ണർ കുലചന്ദ ന്റെ ലിഖിതമാണ്. സംവത് 1429 മാഘകൃഷ്ണ ത്രയോദശി ശനി. എഡി 1373 ജനുവരി 22 വ്യാഘ്രരാജവംശത്തിലെ താക്കൂറ ദാലയുടെ പൌത്രനും താക്കൂറ ഹേമരാജന്റെ പുത്രനും ആണ് താക്കൂറ കുലചന്ദക.**

**271 ദാംലെജ് ലിഖിതം. പ്രഭാസത്തിലെ വാജക മുഖ്യൻ ബ്രഹ്മന്റെയും മന്ത്രി കർമ്മസിംഹ ന്റെയും. സംവത് 1437 ആഷാഢം 6 ശനി. എഡി 1380 മേയ് 26.**

**272 ആൽവാറിനടുത്ത് മച്ചാടി ലിഖിതം. വടഗുജറവംശത്തിലെ അസലദേവന്റെ മകൻ മഹാരാജാധിരാജാ ഗോഗാദേവന്റെ ലിഖിതം. സുൽത്താൻ പെറോസാ ഷാഹി (ഫിറോസ് ഷാ) കാലം. സംവത് 1439 വൈശാഖം 6 രവി പുഷ്യം. എഡി 1382 ഏപ്രിൽ 20**

**273 വേരവെൽ ലിഖിതം. രാഷ്ട്രകൂട ബർമ്മന്റെ കാലം സംവത് 1442 ആഷാഢം 8 ശനി. എഡി 1384 ജൂൺ 11.**

**274 മഹാസാര ജൈനവിഗ്രഹലിഖിതം. മഹാ സാരയിലെ രാജാ നാഥദേവകാലം. സംവത് 1443 ജ്യേഷ്ഠ 5 ഗുരു എഡി 1386 മേയ് 3**

**275 സതിസ്തംഭലിഖിതം സംവത് 1445 ഫാൽഗുനം 5 സോമവാരം. എഡി 1388 സപ്തംബർ 14**

**276 വൻതളി (ജുനാഗഡ്) ലിഖിതം ചൂഢാസമ മുഖ്യന്മാരുടെ. സംവത് 1445 ഫാൽഗുനം 5 സോമദിനം. എഡി 1389 ഫെബ്രുവരി 1. ഷങ്കാര (ഖങ്കാര), ജയസിംഹ, മഹീപതി, മോഖലസിംഹ ഇവരെ പറയുന്നു.**

**277 ചോർവാഡു (ജുനഗഡ്) ലിഖിതം. ഷത്രിംശ വംശമുഖ്യന്മാരുടെ. സംവത് 1445 ഫാൽഗുന 5 സോമവാരം. എഡി 1389 ഫെബ്രുവരി 1. ലുനിഗ, മകൻ ഭീമസിംഹ,**

**മകൻ ലാവണ്യപാല, അദ്ദേഹത്തിന്റെ മൂന്നു മക്കളായ ലക്ഷണസിംഹ, ലക്ഷ, ലക്ഷണപാല , ലക്ഷമണസിംഹന്റെ മകൻ രാജസിംഹ ഇവരെ പറയുന്നു.**

**278 മാംഗ്രോൽ ലിഖിതം. യോഗിനീപുരത്തിലെ (ദില്ലി)പാടസാഹി (പാദുഷാ) നസരഥന്റെയും (നസ്രത്ത് ഷാ) ഗുജറാത്തി ലെ ദഫരഖാന(സഫർ ഖാൻ) യുടേയും കാലം. സംവത് 1452 വൈശാ ഖം 15 രവി. എഡി 1396 മേയ് 7 ഞായർ**

**279 ബീഹാർ ദർബംഗ. മിഥിലയിലെ ദേവസിം ഹപുത്രൻ മഹാരാജാധിരാജാ ശിവസിംഹദേവ ലിഖിതം. വിദ്യാപതി എന്നകവിക്ക് കൊടുത്ത ദാനം. സംവത് 1455**

**280 രായ്പൂർ ലിഖിതം. റായ്പൂരിലെ മഹാരാ ജാധിരാജാ ബ്രഹ്മദേവന്റെയും മന്ത്രി നായക ഹജിരാജദേവന്റെയും ലിഖിതം. സംവത് 1458 ശകം 1322 ഫൽഗുനം അഷ്ടമി വെള്ളി . എഡി 1402 ഫെബ്രുവരി 10 . ലക്ഷ്മീദേവ, മകൻ സിംഹ, മകൻ രാമചന്ദ്ര, മകൻ ഹരിരായബ്രഹ്മ എന്ന രായബ്രഹ്മദേവ (ബ്രഹ്മദേവ)**

**281 മഹീപതി പരമാർദ്ദിയുടെ രാസീൻ ലിഖി തം. സംവത് 1466 ചൈത്രം 7 ശനി. എഡി 1409 മാർച്ച് 23**

**282 മഹാരാജാധിരാജാ വിരംഗദേവന്റെ (വിരാമ) ഗ്വാളിയോർ ലിഖിതം. സംവത് 1467 മാർഗ്ഗ 5 എഡി 1410 ഡിസംബർ 1**

**283 കൽവാടികയിലെ കാലചുരി ഹരിബ്രഹ്മ ദേവന്റെ കാലത്തെ കളാരി ലിഖിതം. സംവതേ 1470 മാഘം 9 രോഹിണി. എഡി 1415 ജനുവരി 19 ശനി. ഹൈഹയവംശത്തിന്റെ കാലചൂരിശാഖയിൽ  സിംഹണൻ, മകൻ രാമദേവൻ, (ബോണിംഗദേവനെ വധിച്ചു), രാമദേവന്റെ മകൻ ഹരിബ്രഹ്മദേവൻ.**

**284 ജുനഗഡ് ഗിർനാർ ലിഖിതം. ചൂഡാസമമു ഖ്യൻ ജയസിംഹ 2 കാലം. ധാന്ധലന്റെ പൌത്ര നും മന്ത്രിസിംഹന്റെ പുത്രനുമായ ശ്യാമളൻ രചിച്ചു. സംവത് 1473 എഡി 1417 മേയ് 21 വെള്ളിയാഴ്ച യദുവംശത്തിലെ മാണ്ഡലിക, മകൻ മഹീപാല, മകൻ കാങ്കര, മകൻ ജയ സിംഹ 1, മകൻ മു്തസിംഹ, മകൻ മാണ്ഡലിക, അനുജൻ മേലിഗ, മകൻ ജയസിംഹ 2**

**285 ദിയോഗർ ജൈനലിഖിതം. മാളവത്തിലെ സാഹി ആലംബക കാലം (ഹൂഷങ്ങ് ഘോറി എന്ന അൽപ്പ് ഖാൻ) മാണ്ടുവിന് ഇവിടെ മണ്ഡ പപുരമെന്നാണ് പറയുന്നത്.  സംവത് 1481 ശാലിവാഹനശകം 1346 വൈശാഖം 15 പൌർണ്ണമി ഗുരുവാസരം**

**സ്വാതിനക്ഷത്രം സിംഹലഗ്നോദയം.എഡി 1424 ഏപ്രിൽ 13 .**

**286 ചിത്തോർഗാർഹ് ലിഖിതം. മേദപാതത്തി ലെ (മേവാർ)ഗുഹിലമോകലന്റെ. സംവത് 1485 മാഘം തൃതീയ ഗുരുദിനം. ഗുഹിലവംശത്തിലെ അരിസിംഹപുത്രൻ ഹമ്മീര, പുത്രൻ ക്ഷേത്ര, പുത്രൻ ലക്ഷസിംഹ, മകൻ മോകല യവന രാജാവ് പേരോജയെ തോൽപ്പിച്ചു. (ഫിറോസ് ഷാ)**

**287 ദിയോഗഡ് ജൈനലിഖിതം സംവത് 1493 ശകം 1358 വൈശാഖം 5 ഗുരു. മൂലം നക്ഷത്രം. എഡി 1436 ഏപ്രിൽ 5**

**288 നാഗദാ ജൈനലിഖിതം. മേദപാതത്തിലെ ഗുഹില മോകലന്റെ മകൻ കുംഭകർണ്ണന്റെ കാലം. സംവത് 1494 മാഘം 11 ഗുരുത. എഡി 1438 ഫെബ്രുവരി 6**

**289 ഉംഗാ (ബീഹാർ)ലിഖിതം. ഭൈരവേന്ദ്രന്റെ. സംവത് 1496 വൈശാഖം തൃതീയ. ഗുരു. രോഹിണ്യാം പുരുഷോത്തമം ഹലഭൃതം ഭദ്രാം സുഭദ്രാൻ തഥാ പ്രത്യക്ഷാപയത് ഏകദൈക്യവിധിനാ ശ്രീഭൈരവേന്ദ്രോ നൃപഃ എഡി 1439 ഏപ്രിൽ 16. ഉമംഗനഗരത്തിലെ ചന്ദ്രവംശത്തിൽ ഭൂമിപാല, കുമാരപാല, ലക്ഷ്മണപാല, ചന്ദ്രപാല, നയനപാല, സന്ധപാല,**

**അഭയദേവ, മല്ലദേവ, കേശിരാജാ, വരസിംഹദേവ, ഭാനുദേവ, സോമേശ്വര, ഭൈരവേന്ദ്ര എന്ന് പരമ്പര.**

**290 മേദപാതത്തിലെ ഗുഹിലറാണാ കുംഭകർണ്ണന്റെ സാദതി ജൈനലിഖിതം. സംവത് 1496 ഗുഹിലവംശാവലിഃ- ബപ്പ,ഗുഹില,ഭോജ, ശീല.കാലഭോജ, ഭർതൃഭട്ട, സിംഹ, മഹായക, ഖുമ്മാന, അല്ലട, നരവാഹന, ശക്തികുമാര, ശുചിവർമ്മ, കീർത്തിവർമ്മ, യോഗരാജാ, വൈരട, വംശപാല, വൈരിസിംഹ, വീരസിം ഹ, അരിസിംഹ, ചോഡസിംഹ, വിക്രമസിംഹ, റാണസിംഹ, ഖേമസിംഹ, സാമന്തസിംഹ, കുമാരസിംഹ, മദനസിംഹ, പത്മസിംഹ, ജൈത്രസിംഹ, തേജസ്വിസിംഹ, സമരസിംഹ, ഭുവനസിംഹ ( ചാഹുമാന കീതുകനേയും സുൽത്താൻ അലാവുദീനെയും തോൽപ്പിച്ചു) ജയസിംഹ, ലക്ഷമീസിംഹ ( മാളവത്തിലെ ഗോഗാദേവനെ തോൽപ്പിച്ചു)  സഹോദരൻ അരിസിംഹനും, ഹമ്മീര, , കേതസിംഹ, ലക്ഷ, മോകല, കുംഭകർണ്ണ**

**291 ഗ്വാളിയോർ ലിഖിതം മഹാരാജാധിരാജാ ദുങ്കരേന്ദ്രദേവ. സംവത് 1497 വൈശാഖം 7 ശുക്രവാരം പുനർവസു എഡി 1444 ഏപ്രിൽ 8**

**292 മഹൂവാ ലിഖിതം ഗോഹില്ലസാരംഗന്റെ ഭൂമിയിൽ ശ്രേഷ്ഠി മോകല കിണർ പണിതു. സംവത് 1500 ഉത്തരായനം വസന്തളതു വൈശാഖശുക്ലപഞ്ചമി ഗുരു. എഡി 1444 ഏപ്രിൽ 23**

**293 ഉദയ്പൂർ ലിഖിതം. സംവത് 1503 ഫാൽഗുനം 10 വെള്ളി എഡി 1447 ഫെബ്രുവരി 10.**

**294 ശ്രീഗോപഗിരിയിലെ മഹാരാജാധിരാജാ ദുർഗ്ഗരേന്ദ്രദേവന്റെ ഗ്വാളിയോർ ലിഖിതം. സംവത് 1510 മാഘം 8 എഡി 1454 ജനുവരി 7**

**295 ചിത്തോർഗാർഹിൽ ഗുഹിലകുംഭകർണ്ണ ന്റെ കീർത്തിസ്തംഭത്തിന്റെ മുകളിലെ നില. സംവതി 1515**

**296 ഗയ ഗയാസൂരിദേവീക്ഷേത്രത്തിലെ വാതിലിൽ. സംവത് 1516 എഡി 140 മാർച്ച് 27 വ്യാഴം.സിന്ധുരാജാ, ദാമി, സന്ദേവര ദാമി 2, മഹീപാല.ദേവീദാസ, സൂര്യദാസ, ശക്തിസംഹ, മദന.**

**297 മേദപാതത്തിലെ കുംഭകർണ്ണപുത്രൻ രാജമല്ലന്റെ ലിഖിതം. എഴുതിയത് കേശവ ജ്യോതിംഗപൌത്രൻ, അത്രിപുത്രൻ മഹേശ്വരൻ. സംവത് 1545 ചൈത്രശുക്ലദശമി ഗുരു. എഡി 1489 മാർച്ച് 12. അരിസിംഹ, ഹമീര, ക്ഷേത്രസിം ഹ,**

**ലക്ഷസിംഹ, മോക്കല, കുംഭകർണ്ണ ,രാജമല്ല.**

**298 ബോർസദ് സ്റ്റെപ്പ് വെൽ ലിഖിതം. സംവത് 1553 ശ്രാവണം 13 രവി. എഡി 1496 ആഗസ്റ്റ് 7**

**299 അദാലിജ് കിണർലിഖിതം. ദണ്ഡാഹിദേശത്തിലെ വാഗേല വീരസിംഹന്റെ പത്നി റാണി രൂദാദേവി. പാതസാഹ മഹമൂദ കാലം (പാദുഷാ സുൽത്താൻ മഹ്മൂദ് ബൈകപിറ) സംവത് 1555 ശകം 1420 ഉത്തരായണം മാഘം ശുക്ലപക്ഷം പഞ്ചമി ഉത്തരഭദ്രപാദം നക്ഷത്രം ബുധദിനം സിദ്ധയോഗം ഭവകരണം ചന്ദ്രൻ മീനരാശിയിൽ. എഡി 1499 ജനുവരി 16. മലവാഗേല മോകലസിംഹ, കർണ്ണ, മൂലുരാജാ, മഹീപ, വീരസിംഹ രൂദാദേവിയെ വിവാഹം കഴിച്ചു. വരസിംഹനും ജൈത്രനും അവരുടെ മക്കൾ.**

**300 അഹമ്മദാബാദ് കിണർ ലിഖിതം . ഭായി ഹരീരയുടെ . പാദുഷാ മഹ്മൂദ ബകപിറയുടെ കാലം. സംവത് 1556 ശകം 1421 പൌഷം 13 സോമദിനം**

**301 ചിത്തോറിനടുത്ത് നഗരിയിലെ ലിഖിതം. മേദപാതത്തിലെ കുംഭകർണ്ണന്റെ മകൻ ഗുഹില രാജമല്ലനും ഭാര്യ ശൃംഗാരദേവിയും. മരുസ്ഥ ലിയിലെ**

**(മേവാർ) റാണാമല്ലന്റെ മകൻ യോധാ ശൃംഗാരദേവിയുടെ അച്ഛനാണ്. ജ്യോതിംഗകേ ശവന്റെ പൌത്രനും അത്രിയുടെ മകനുമായ മഹേശൻ എഴുതി. സംവത് 1556 എഡി 1498 ജൂലൈ 31 ചൊവ്വ,**

**സംവത് 1561 ശകം 1426 ഉത്തരായനകാലം വസന്തൃതു മഹാമംഗല്യപ്രദവൈശാഖമാസം ശുക്ലപക്ഷം തൃതീയ ബുധവാരം. എഡി 1504  ഏപ്രിൽ 17**

**302 നാരലൈ ലിഖിതം ഗുഹില രായമല്ല(രാജ മല്ല) കാലം.**

**303 ദില്ലി ശിവാലിക്ക് സ്തംഭലിഖിതം ഇബ്രാഹിം ലോഡി കാലം. സംവത് 1581 ചൈത്രം 13 ചൊവ്വ. എഡി 1525 മാർച്ച് 21**

**304 ശത്രുഞ്ജയ ലിഖിതം. പുണ്ഡരീകക്ഷേത്രം ഏഴാം പ്രാവശ്യം പുനർനിർമ്മിച്ചത്. ഇതിൽ 3 സുൽത്താന്മാരെ പറയുന്നു. ഗുജറാത്തിലെ മഹ മൂദ് ബൈകപാറ, മദാഫരസാഹ (മുസഫർ ഷാ 2), ബാഹദരസാഹ (ബഹദൂർഷാ). ചിത്രകൂടത്തി ലെ ഗുഹിലരാജാക്കന്മാർ കുംഭരാജാ, രാജമല്ല, സംഗ്രാമസിംഹ, രത്നസിംഹ. ലാവണ്യസമയ നാണ്**

**എഴുതിയത്. സംവത് 1587 വൈശാഖം കൃഷ്ണഷഷ്ഠി**

**306 നരലൈ ലിഖിതം മേദപാതത്തിലെ കുംഭക ർണ്ണപുത്രൻ ഗുഹില രായമല്ലനും മകൻ മഹാ കുമാര പൃഥ്വീരാജനും. സംവത് 1597 വൈശാ ഖം ശുക്ലപക്ഷഷഷ്ടി ശുക്രദിനം പുനർവസുഋക്ഷ ചന്ദ്രയോഗം. എഡി 1501 ഏപ്രിൽ 23**

**307 ബനാറസ് ലിഖിതം അകവരയും മന്ത്രി തോഡരയും. (അക്ബറും തോഡർമാലും). സംവത് 1646**

**308 ശത്രുഞ്ജയ ആദീശ്വരക്ഷേത്രലിഖിതം. തപാഗച്ഛത്തിലെ അംഗങ്ങളെ കീർത്തിക്കുന്നു. അകബ്ബരനാമം ഉണ്ട്. രചിച്ചത് ഹേമവിജയ. സംവത് 1650**

**309 അൻഹിൽവാദിലെ വാടീപുരപാർശ്വനാഥ ക്ഷേത്രലിഖിതം. ബൃഹദ് കരതരഗച്ഛത്തിന്റെ പട്ടാവലി ഉണ്ട്. അക്ബറുടെ കാലമാണ്. വിക്രമസംവത് 1651 എഡി 1594 നവംബർ 11 തിങ്കൾ. പാതിസാഹി ശ്രീ അകബ്ബരരാജ്യേ മാർഗശീർഷശുക്ലനവമി പൂർവ്വഭദ്രപാദനക്ഷ ത്രം.**

**അതേ സ്ഥലം സംവത് 1652 ലിഖിതം എഡി 1595. കരകരണകായകുപ്രമിത സംവത് അല്ലെ 41 വർഷേ വൈശാഖവദി**

**ദ്വാദശിവാസരേ ഗുരുവാരേ രേവതിനക്ഷത്രേ എന്ന് ദീന്ഇലാഹി ആരംഭിച്ച വർഷം ഉണ്ട്. എഡി 1596 മേയ് 13**

**310 ശത്രുഞ്ജയ ജൈനലിഖിതം അക്ബറുടെ കാലം. സംവത് 1652 മാർഗ്ഗേ 2 സോമവാസരേ പുഷ്യനക്ഷത്രേ. എഡി 1595 ഡിസംബർ 8.**

**311 രോഹ്ത്താസ് ലിഖിതം മഹാരാജാധിരാജാ മാനസിംഹ. സംവത് 1654 ചൈത്രം ഷഷ്ഠി സോമവാരം. എഡി 1597 മാർച്ച് 14**

**312 സാദദി ലിഖിതം മേവാഡിലെ അമരസിംഹ ജി. സംവത് 1654 ശകം 1520 മഹാമാംഗല്യയോ ഗപ്രദ വൈശാഖം കൃഷ്ണപക്ഷദ്വിതീയ ബൃഹ സ്പതിവാസരം. എഡി 1598 ഏപ്രിൽ 13**

**313 ശത്രുഞ്ജയജൈനലിഖിതം ജഹാംഗീറിന്റെ കാലം. സംവത് 1675 വൈശാഖം 13 ശുക്രവാരം സുരതാന നൂരദീന ജഹാംഗീരസവായി വിജയരാജ്യേ. എഡി 1619 ഏപ്രിൽ 16**

**314 ശത്രുഞ്ജയജൈനലിഖിതം. ഹല്ലാരത്തിലെ നവീനപുരത്തെ (ഹലാർ പ്രാന്ത് നവനഗർ) യാമ ശത്രുശല്യന്റെ മകൻ ജസവന്ത. ദേവസാഗരൻ എഴുതി. സംവത് 1675 ശകം 1541 മാധവാർജ്ജു**

നപക്ഷം തൃതീയ രോഹിണി. ബുധവാരം. എഡി 1619 ഏപ്രിൽ 7

25ആം വരി സംവത് 1676 ഫാൽഗുനദ്വിതീയ ശുക്രവാരം രേവതി. എഡി 1620 ഫെബ്രുവരി 25

315 ബനാറസ് ലിഖിതം ചന്ദ്രവംശത്തിലെ വാസുദേവ. സംവത് 1680

316 ശത്രുഞ്ജയജൈനലിഖിതം ജഹാംഗീറിന്റെ കാലം. ദേവസാഗരൻ എഴതി. സംവത് 1683 മാഘം ത്രയോദശി സോമദിനം എഡി 1626 ജനുവരി 30.

317 ശത്രുഞ്ജയജൈനലിഖിതം ഷാജഹാൻകാ ലം. സംവത് 1686 വൈശാഖം 5 ബുധൻ ശകം 1551. എഡി 1629 ഏപ്രിൽ 8

318 തോമര മിത്രസേനലിഖിതം. രോഹ്തെക്കി ലെ കോട്ടയുടെ കോത്തൌത്തീയവാതിലിൽനിന്ന് എടുത്ത സ്ലാബിൽ കണ്ടത്. കൃഷ്ണദേവപുത്രൻ ശിവദേവൻ എഴുതി. സംവത് 1688 . ഗോപാചലത്തിലെ (ഗ്വാളിയോർ) തോമരവംശം. വീരസിംഹ, ഉദ്ധാരണ, വീരമ, ഗണപതി, ദുംഗരസിംഹ (ഹുംഗുര), കീർത്തിസിംഹ, കല്യാണസാഹി, മാനസാഹി, വിക്രമസാഹി, രാമസാഹി, ശാലിവാഹന,

**അദ്ദേഹത്തിന്റെ മക്കളായ ശ്യാമസാഹിയും മിത്രസേനനും**

**319 വടനഗർ ലിഖിതം പുനരുദ്ധാരണം. സംവത് 1689 ചൈത്രം ശുക്ലപക്ഷപ്രതിപദം ഗുരുവാസരം എഡി 1633 ഫെബ്രുവരി 28.**

**320 ചമ്പാലിഖിതം സംവത് 1717 ശകം 1582 വൈശാഖം 13 വുധവാസരം .മേഷേ അർക്കസം ക്രാന്തൌ എഡി 1660 മാർച്ച് 28**

**321 രാജനഗർ കാങ്കറോലി ലിഖിതങ്ങൾ. റാണാ ചോഡന്റെ രാജപ്രശസ്തിമഹാകാവ്യത്തിലെ 2, 3 സർഗ്ഗങ്ങൾ. സംവത് 1718, 1722, 1732 . ഒരു ഗ്രന്ഥത്തിലെ 2 സർഗ്ഗം ശിലാലിഖിതമായി കൊത്തിവെച്ചിരിക്കുന്നത് കാണുന്നു.**

**322 രാംനഗർ ലിഖിതം. ഗഥാദേശത്തിലെ ഹൃദയേശനും പത്നി സുന്ദരീദേവിയും. മന്ഥനപുത്രനായ ജയഗോവിന്ദൻ എഴുതി. സംവത് 1724 ജ്യേഷ്ഠ ശുക്ലേ ഏകാദശി ശുക്രവാസരം. ഗഥാദേശരാജാക്കന്മാരുടെ വംശാവ ലിഃ-യാദവരായ, മാധവസിംഹ, ജഗന്നാഥ, രഘുനാഥ, രുദ്രദേവ, വിഹാരിസിംഹ, നരസിം ഹദേവ,സൂര്യഭാനു, വാസുദേവ, ഗോപാലസാ ഹി, ഭൂപാലസാഹി, ഗോപിനാഥ, രാമചന്ദ്ര, സുരതാനസിംംഹ, ഹരിഹരദേവ, കൃഷ്ണ ദേവ, ജഗത്സിംഹ, മഹാസിംഹ, ദുർജ്ജനമല്ല, യശക്കർണ്ണ,**

പ്രതാപാദിത്യ,യശച്ചന്ദ്ര, മനോഹര സിംഹ, ഗോവിന്ദസിംഹ, രാമചന്ദ്ര, കർണ്ണ, രത്നസേന, കമലനയന, നരഹരിദേവ, വീരസിം ഹ, ത്രിഭുവനരായ, പൃഥ്വീരാജാ,ഭാരതീചന്ദ്ര, മദനസിംഹ, ഉഗ്രസേന, രാമസാഹി, താരാചന്ദ്ര, ഉദയസിംഹ, ഭാനുമിത്ര, ഭവാനിദാസ, ശിവസിം ഹ, ഹരിനാരായണ, ശബലസിംഹ, രാജസിംഹ, ദാദീരായ, ഗോരക്ഷാദാസ, അർജ്ജുനസിംഹ, സംഗ്രാമസാഹി, ദളപതി (ദുർഗ്ഗാവതിയെ വിവാ ഹം ചെയ്തു), വീരനാരായണൻ , ദളപതിയുടെ അനുജൻ ചന്ദ്രസാഹി, , മധുകരസാഹി, പ്രേമനാ രായണൻ (പ്രേമസാഹി), ഹൃദയേശൻ (സുന്ദരീ ദേവിയെ വിവാഹം ചെയ്തു). അവരുടെ മകൾ മൃഗവതി. (55 തലമുറ)

അക്ബർ അയച്ച ആസഫ് ഖാനോട് ദളപതിയു ടെ ഭാര്യ ദുർഗ്ഗാവതി, മകൻ വീരനാരായണനെ ചുമലിലെ ഭാണ്ഡത്തിലെടുത്ത് പോരാടുമ്പോളാ ണ് മരിച്ചത്. അതിനാലാണ് അനുജൻ ചന്ദ്രസാ ഹി രാജാവായത്.

323 ഉദയ്പൂർ ലിഖിതം. മേവാറിലെ റാണാ സംഗ്രാമസിംഹകാലം. സംവത് 1770. ശാലിവാഹനശകം 1635 ചൈത്രപൌർണ്ണമി. സൌമ്യായനം സൂര്യബുധശുക്രോദയം.

324 നാഗ്പൂർ പ്ലേറ്റ്. സംബൽപൂരിലെ ജയന്ത സിംഹന്റെ പത്നി രത്നകുമാരിക. സംവത് 1861 ആഷാഢം രവിവാസരം. എഡി 1804 ജൂലൈ 22.

325 നേപ്പാളിലെ മണ്ഡലാധീശ്വര രണബാഹദുരാ സാഹയുടെ വിധവ ലളിതാത്രിപുരസുന്ദരീദേ വിയുടെ ലിഖിതം. അവരുടെ പൌത്രൻ മഹാ രാജാ മഹാരാജാധിരാജാ മഹേന്ദ്രവിക്രമസാഹ ഭരിക്കുന്നു. സംവത് 1874, 1875, 1877.

എഡി 1817 ജൂൺ 23 തിങ്കൾ, 1817 സപ്തംബർ 5 വെള്ളി, 1819 ജനുവരി 28 വ്യാഴം 1818 നവംബ ർ 18 ബുധൻ, 1820 മേയ് ഞായർ.

പൃഥ്വീനാരായണസാഹ, മകൻ സിംഹപ്രതാപ സാഹ, മകൻ രണബാഹദൂരസാഹാ, മകൻ ഗീർവ്വാണയുദ്ധവിക്രമസാഹ, മകൻ രാജേന്ദ്രവി ക്രമസാഹ (മഹേന്ദ്ര)

326 മഹാസര (മസാർ) ജൈനലിഖിതം

സംവത് 1876 വൈശാഖശുക്ല 6 ശുക്രേ അംഗരേജ രാജ്യേ വർത്തമാനേ കാരൂഷദേശേ. എഡി 1819 ഏപ്രിൽ 30 വെള്ളി. (അംഗരേജ ആംഗലേയ) അക്കാലത്തും കാരൂഷകദേശമെന്ന പേരുണ്ട്.

327 പബോസ ജൈനലിഖിതം. സംവത് 1881 മാർഗ്ഗശീർഷശുക്ലഷഷ്ഠി. ശുക്രവാസരം.

**എഡി 1824 അംഗരേജ വഹാദുരരാജ്യേ (വടോദര) നവംബർ 26**

**328 ചമ്പ പ്ലേറ്റുകൾ  മഹാരാജാധിരാജാ ശ്രീ സിംഹദേവ. സംവത് 1915, 1917.**

**കൃത്യമായികാലം കൊടുക്കാത്ത ലിഖിതങ്ങൾഃ**

**329 ഗുപ്തകാലം. മാന്ദസോർ സ്തംഭലിഖിതം. യശോധര്മ്മന്റെ ലിഖിതം. മിഹിരകുലനാൽ കീർത്തിക്കപ്പെട്ട രാജാവ്. എഴുതിയത് കക്കന്റെ മകൻ വാസുലൻ, കൊത്തിയത് ഗോവിന്ദ.**

**330 പ്രതീഹാരഭൌക്കന്റെ ജോദ്ഷൂർ ലിഖിതം. സംവിത് 4 ചൈത്രം 5. ഹരിശ്ചന്ദ്രബ്രാഹ്മണന് ഭദ്ര എന്ന ക്,ത്രിയസ്ത്രീയിൽ 4 മക്കൾ. ഭോഗഭട്ട,കക്ക, രജില, ദദ്ദ. രജിലയുടെ മകൻ നരഭട്ട പെള്ളാപ്പള്ളി. മകൻ നാഗഭട്ടൻ ജജ്ജി കാദേവിയെ വിവാഹം ചെയ്തു. താത്തയും ഭോജനും അവരുടെ മക്കൾ. താത്തയുടെ മകൻ യശോവർദ്ധനൻ. മകൻ ചന്ദുകൻ. മകൻ ശീലുക ഭട്ടികദേവരാജനെ തോൽപ്പിച്ചു. മകൻ ജോട്ട, മകൻ ഭില്ലാദിത്യ, മകൻ കക്ക, പത്മിനിയെ വിവാഹം കഴിച്ചു. മകൻ ഭൌക്ക , നന്ദാവല്ലനെ തോൽപ്പിച്ച മയൂരനെ വധിച്ചു.**

**331 പെഹേവ (പെഹോവ)പ്ലേറ്റ്. കാനൂജിലെ മഹേന്ദ്രപാലദേവകാലം. തോമരവംശത്തിലെ അംഗങ്ങൾ വിഷ്ണുക്ഷേത്രം പണിതു. രാജാജൌലന്റെ വംശജനായ വജ്രതൻ മംഗലാ ദേവിയെ വിവാഹം ചെയ്തു. മകൻ ജജ്ജുകൻ ചന്ദ്ര, നായിക എന്ന് 2 പേരെ വിവാഹം കഴി ച്ചു. ഗൊഗ്ഗാ, പൂർണ്ണരാജാ, ദേവരാജാ അവരുടെ മക്കളാണ്. ഭട്ടരാമന്റെ മകൻ മു........എഴുതിയത്.**

**332 ഖജുരാഹോ ചന്ദേല ലിഖിതം. കാനൂജിലെ ജജ്ജക,വിജ്ജക, ഹർഷദേവ, ക്ഷിതിപാലദേവ ഇവരെ പറയുന്നു**

**333 ദുദഹി ലിഖിതം ചന്ദേല കൃഷ്ണപന്റെ മകൻ ദേവലബ്ധിയും ഭാര്യ ആശർവ്വയും. മഹാ രാജാധിരാജാ യശോവർമ്മന്റെ പൌത്രനാണ്.**

**334 മഹോബാ ലിഖിതം ചന്ദേല വിജ്ജന്റെ അനു ജൻ ജിജ്ജ, ദംഗനും മകൻ ഗന്ധനും, മകൻ വിദ്യാ ധരൻ( ധാരയിലെ ഭോജദേവന്റെ സമകാലികൻ), വിജയപാല (ചേദി ഗാംഗേയദേവന്റെ സമകാലി കൻ), കീർത്തിവർമ്മൻ (ലക്ഷ്മീകർണ്ണനെന്ന ചേദി കർണ്ണനെ തോൽപ്പിച്ചു)**

**335 ചന്ദേല മദനവർമ്മദേവന്റെ മൌ ലിഖിതം. ദംഗ,ഗന്ധ, വിദ്യാധര, വിജയപാല, കീർത്തിവ ർമ്മൻ,**

**സലക്ഷണവർമ്മൻ, ജയവർമ്മൻ, സല ക്ഷണവർമ്മന്റെ അനുജൻ പൃഥ്വീവർമ്മൻ, പൃഥ്വീവർമ്മന്റെ മകൻ മദനവർമ്മൻ**

**336 കാലഞ്ജ്ജറിലെ ചന്ദേല ലിഖിതം. വിജയപാ ല, ചേദികർണ്ണ, ജയവർമ്മൻ, മദനവർമ്മൻ, അനുജന്മാർ പ്രതാപവർമ്മനും വീരവർമ്മനും ഇവരെ പരാമർശിക്കുന്നു.**

**337 അജയ് ഗർ പാറലിഖിതം ചന്ദേല ഭോജവ ർമ്മൻ. കായസ്ഥന്മാരുടെ വാസ്തവ്യഗോത്ര ത്തിലെ അംഗങ്ങളേയും ചന്ദേല ഗന്ധ, കീർത്തി വർമ്മ, പരമാർദ്ദി, ത്രൈലോക്യവർമ്മൻ, ഭോജവർമ്മൻ ഇവരേയും പരാമർശം.**

**338 ഉദയ്പ്പൂരിനടുത്ത് അർ ലിഖിതം. ഗുഹി ലരാജാ ശക്തികുമാര.**

**339 ഉദയ്പ്പൂർ ലിഖിതം. ഗുഹില ശക്തികുമാ രനും ശുചിവർമ്മനും.**

**340 മാളവത്തിലെ പരമാര രാജാക്കന്മാരുടെ ഉദയ്പ്പൂർ ലിഖിതം. ഉപേന്ദ്രരാജന്റെ വംശപര മ്പരഃ- വൈരിസിംഹ, സീയക, വാക്പതി, വൈരിസിംഹ 2, വജ്രത, ഹർഷ, (രാഷ്ട്രകൂട രാജാവ് ഖോട്ടിഗനെ തോൽപ്പിച്ചു), വാക്പതി 2, (ത്രിപുരി യുവരാജാ 2 വിനെ കീഴടക്കി), അനുജ ൻ സിന്ധുരാജാ, അദ്ദേഹത്തിന്റെ മകൻ**

മദ

ഭോജരാ ജാ, (ഇന്ദ്രരഥ, തൊഗ്ഗല, ചാലൂക്യഭീമ ഇവരുമാ യി യുദ്ധം), ഉദയാദിത്യ.

341 ഉജ്ജയിനി പ്ലേറ്റ് മഹാരാജാധിരാജാ പരമാര ജയവർമ്മദേവ വർദ്ധമാനപുരത്തു നിന്ന് . ഉദയാദിത്യ, നരവർമ്മൻ, യശോവർമ്മ ൻ, ജയവർമ്മൻ.

342 ഝാൻസി ലിഖിതം. സലക്ഷണവർമ്മൻ. കന്യാകുബ്ജം, സീധുകനും മാമകനും, ലക്കടനും രാജപാലനും, രാജലദേവി, ചാന്ദേല കീർത്തിവർമ്മൻ, ഗണപാല, അവന്തിയിലെ പരമാര ഉദയാദിത്യ നൃസിംഹ, ഹീര (ഹീരാം ശു), സല്ലക്ഷണസിംഹ . പരാമർശങ്ങൾ.

343 മാർവാഡിലെ രത്നപൂർ. ചാലൂക്യമഹാരാ ജാ കുമാരപാലദേവ കാലം. പൂനപക്ഷദേവനും ഭാര്യ ഗിരിജാദേവിയും കൊടുത്ത ശാസനം. മഹാരാജാ രായപാലദേവനെ പരാമർശം.

344 കാംബേ ലിഖിതം വാഗേല ചാലൂക്യ വിശാലദേവ. അർണ്ണോരാജാ സലക്ഷണാദേ വിയെ വിവാഹം ചെയ്തു. മകൻ ലവണപ്രസാദൻ മദനദേവിയെ വിവാഹം ചെയ്തു. മകൻ വീരധവളൻ വൈജലദേവിയെ വിവാഹം ചെയ്തു. മകൻ വിശലദേവൻ.

**345 ചൂഡാസമമുഖ്യന്മാരുടെ ഗിർനാർ പ്ലേറ്റ്. യാദവകുലത്തിലെ മാണ്ഡലികൻ, മകൻ നവഘനൻ, മകൻ മഹിപാലൻ, ശങ്കാര(ഖങ്കാര), ജയസിംഹ, മോകലസിംഹ, മേലഗ, മഹീപാല 2, മാണ്ഡലിക 2.**

**ശകവർഷം ഉള്ള ലിഖിതങ്ങൾഃ-**

**346 ശകം 400. എഡി 478 . വലഭി ഭട്ടാരകന്റെ മകൻ ഗുഹസേ നപുത്രൻ മഹാരാജാധിരാജാ ധാരാസേനദേവ ന്റെ ലിഖിതം.**
**ശകനൃപകാലാതീതസംവച്ഛരശത ചതുഷ്ടയേ വൈശാഖ്യപൌർണ്ണമാസി.**

**347 ശകം 400 ഉമേത പ്ലേറ്റ്. ഗുർജ്ജരമഹാരാജാ ധിരാജാ ദദ്ദ 2 പ്രശാന്തരാഗ. ഭാരുകഛം വിജയ ശിബിരത്തില്നിന്ന്. ദദ്ദ 1, ജയഭട്ടവീതരാഗ, ദദ്ദ2 പ്രശാന്തരാഗ.**
**ശകനൃപകാലാതീതസംവച്ഛരശത ചതുഷ്ടയേ വൈശാഖ്യപൌർണ്ണമാസ്യാം**

**348 ശകം 415 ബാഗുംര പ്ലേറ്റ്. (എഡി 493) ഗുർജ്ജരമഹാരാജാധിരാജാ ദദ്ദ 2 പ്രശാന്തരാഗ**
**ശകനൃപകാലാതീതസംവച്ഛരശത ചതുഷ്ടയേ പഞ്ചദശാധികേ ജ്യേ(ജ്യേ)നന്ദ സൂര്യ ഗ്രഹ.**

**349 ശകം 417 ഇലാവോ പ്ലേറ്റ്. ഗുർജ്ജരമഹാരാജാധിരാജാ ദദ്ദ 2 പ്രശാന്തരാഗ ശകനൃപകാലാതീതസംവച്ചരശത ചതുഷ്ടയേ സപ്തദശാധികേ ജ്യേ(ജ്യേ)ഷ്ഠാമാവാസ്യ സൂര്യഗ്രഹണ . എഡി 495 ൽ (ശകം 417) മേയ് 10 ജൂൺ 8 രണ്ട് അമാവാസി ഉണ്ട്. ഇതിൽ ഒന്നി ലാവാം സൂര്യഗ്രഹണം.**

**350 മുൾത്തായി പ്ലേറ്റ് രാഷ്ട്രകൂട നന്ദരാജ യുദ്ധാസുര. ശകം 631 (എഡി 709) കാർത്തിക പൌർണ്ണമാസി. ദുർഗ്ഗരാജാ, ഗോവിന്ദരാജാ, സ്വാമികരാജാ, നന്ദരാജയുദ്ധാസുര.**

**351 ശകം 726 ബൈജുനാഥലിഖിതം. (എഡി 804) കീരഗ്രാമത്തിലെ രാജാനക ലക്ഷ്മണചന്ദ്രകാലം. ത്രിഗർത്ത(ജാലന്ധര)ത്തിൽ ജയചന്ദ്രൻ ഭരിക്കു ന്നു. ഭൃംഗകന്റെ മകൻ രാമൻ രചിച്ചു. കീരഗ്രാമ ത്തിലെ രാജാനകപരമ്പരഃഃ കന്തൻ, ബുദ്ധൻ, വിഗ്രഹൻ, ബ്രഹ്മൻ, ദോംബകൻ, ഭുവനൻ, കൽഹണൻ, ബിൽഹണൻ. ബിൽഹണൻ ത്രിഗ ർത്തത്തിലെ ഹൃദയചന്ദ്രന്റെ മകൾ ലാക്ഷണിക യെ വിവാഹം ചെയ്തു. അവരുടെ മക്കൾ രാമനും ലക്ഷ്മണനും. (ലക്ഷ്മണചന്ദ്ര. മായതല്ല യെ വിവാഹം ചെയ്തു).**

**352 ശകം 784 ദിയോഗർഹ് എഡി 762) ജൈനസ്തംഭലിഖിതം. കാനൂജിലെ മഹാരാജാ ധിരാജാ ഭോജദേവ, മഹാസാമന്ത വിഷ്ണുരാമ . ലപാച്ചാഗരത്തിലെ (ദിയോഗാർഹ്) ഭരണാധി കാരി (ഗവർണ്ണർ) വിഷ്ണുരാമനാണ്.**

**353 ഹദ്ദാലപ്ലേറ്റുകൾ. രാജാധിരാജ മഹീപാല ദേവന്റെ ചാപ മഹാസാമന്താധിപതി ധരണീവ രാഹൻ വർദ്ധമാനത്തിൽ നിന്ന് പുറപ്പെടുവിച്ച ത്. ശകം 836 എഡി 914 ഡിസംബർ 23. . പ്രാപ്തോദഗയനമഹാ പർവ്വനി ശകസംവത് 836 പൌഷസുദി 4 ഉത്തരായനേ. ചാപവംശം- വിക്രമാർക്കൻ, അദ്ദകൻ, പുലകേശി, ധ്രുവഭട്ടൻ, അനുജൻ ധരണീവരാഹ.**

**354 ശകം 940. സൂറത്ത് പ്ലേറ്റ്. ലാടദേശത്തെ മഹാമണ്ഡലാധീശ്വര ചാലൂക്യ കീർത്തിരാജ കാലം . നിംബാർക്ക, ബാരപ്പ, ഗോഗ്ഗിരാജാ, കീർത്തിരാ ജാ. കുന്തരാജന്റെ പൌത്രനും അമൃതരാജന്റെ മകനും ആയ രാഷ്ട്രകൂടമുഖ്യൻ ശംബുരാജാ കൊടുത്ത ഗ്രാന്റ്. എഡി 1018**

**355 ശകം 960 ത്രികലിംഗപ്രഭു ഗംഗമഹാരാജാ ധിരാജാ വജ്രഹസ്തദേവന്റെ കിരീടധാരണം. (അദ്ദേഹത്തിന്റെ നടഗാം**

**പ്ലേറ്റിലുള്ളത്) എഡി 1038 ഏപ്രിൽ 9 ഞായറാഴ്ച.**

**356 സൂറത്ത് പ്ലേറ്റ്. ലാടദേശത്തെ ചാലൂക്യ ത്രിലോചനപാല. ശകം 972 ചൊവ്വ സൂര്യഗ്രഹണം. അമാവാസി. എഡി 1051 ജനുവരി 15. കന്യാകുബ്ജത്തിലെ രാഷ്ട്രകൂടരാജകുമാരിയെ ചാലൂക്യരാജാവ് വിവാഹം ചെയ്ത് ബാരപ്പ രാജാ, മകൻ ഗോഗ്ഗിരാജാ, മകൻ കീർത്തിരാജാ, മകൻ വത്സരാജാ, മകൻ ത്രിലോചനപാല.**

**357 ഗഞ്ചം ജില്ല നടഗാം പ്ലേറ്റ്. ത്രികലിംഗാധി പതി ഗംഗമഹാരാജാധിരാജാ വജ്രഹസ്തദേവ. കലിംഗനഗരത്തിൽനിന്ന്. ശകം 979 ഫൽഗുനം അമലപക്ഷം ദ്വാദശി ആദിത്യവാരം. എഡി 1058 ഫെബ്രുവരി 8. ത്രികലിംഗത്തിലെ ഗംഗവംശം- മഹാരാജാ ഗുണമഹാർണ്ണവ, വജ്രഹസ്ത (44 വർഷം ഭരിച്ചു) ഗുണ്ടമാ (3 വർഷം), സഹോദര ൻ കാമാർണ്ണവ (35 വർഷം), അനുജൻ വിജയാദി ത്യൻ (3 വർഷം) ,കാമാർണ്ണവന്റെ അനിയൻ വജ്രഹസ്ത അനിയങ്കഭീമ (35 വർഷം) മൂത്ത മകൻ കാമാർണ്ണവ (6 മാസം), ഇളയ സഹോദര ൻ ഗുണ്ടമാ (3 വർഷം) മറ്റൊരമ്മയിലുണ്ടായ സഹോദരൻ മധുകാമാർണ്ണവ ( 19 വർഷം) കാമാർണ്ണവന് വൈഡുംബമഹാദേവി**

**വിനയ മഹാദേവിയിലുണ്ടായ പുത്രൻ വജ്രഹസ്ത .**

**358 ശകം 999. ത്രികലിംഗാധിപതി ഗംഗ അനന്ത വർമ്മ ചോഡഗംഗന്റെ കിരീടധാരണം. എഡി 1078 ഫെബ്രുവരി 17 ശനി.**

**359 വിശാഖപട്ടണം പ്ലേറ്. ത്രികലിംഗാധിപതി ഗംഗ അനന്തവർമ്മ ചോഡഗംഗ കലിംഗനഗര ത്തിൽനിന്ന്. ഏപ്രിൽ 1081 ഏപ്രിൽ 4 ഞായർ. വംശാവലി കാമാർണ്ണവപുത്രൻ വജ്രഹസ്തന് വരെ 375ൽ തന്നതുതന്നെ. വജ്രഹസ്തൻ 33 വർഷം ഭരിച്ചു. മകൻ രാജരാജൻ 8 വർഷം ഭരിച്ചു. അദ്ദേഹം രാജേന്ദ്രചോളന്റെ മകൾ രാജസുന്ദരിയെ വിവാഹം കഴിച്ചു. അതിലു ണ്ടായ മകനാണ് അനന്തവർമ്മ ചോഡഗംഗൻ.**

**360 വിശാഖപട്ടണം പ്ലേറ്റ്. ഗംഗ രാജാധിരാജ മഹാരാജ അനന്തവർമ്മ ചോഡഗംഗദേവ ത്രികലിംഗാധിപതി, സിന്ദൂരപുരത്തുനിന്ന് . ശകം 1040 . വളരെ നീണ്ട വംശാവലി തന്നിരി ക്കുന്നു. അനന്തൻ(വിഷ്ണു) ചന്ദ്ര, മുതൽ ഗാംഗേ യൻ വരെ, അദ്ദേഹത്തിൽ നിന്ന് ഗംഗാവാടിയി ലെ കോലാഹലപുരി നിർമ്മിച്ച കോലാഹലൻ അദ്ദേഹത്തിന്റെ മകൻ വിരോചനൻ, പിന്നെ 81 രാജാക്കന്മാർ കോലാഹലപുരി ഭരിച്ചു. പിന്നീട്**

**വീരസിംഹൻ അദ്ദേഹത്തിന് 5 മക്കൾ. കാമാർണ്ണവ 1, . ധനാർണ്ണവ, ഗുണാർണ്ണവ 1, മാരസിംഹ, വജ്രഹസ്ത 1.**

**കാമാർണ്ണവ 1 ബാലാദിത്യനെ തോൽപ്പിച്ച് കലിംഗം പിടിച്ചു. ജന്താവൂരയിൽനിന്ന് 36 വർഷം ഭരിച്ചു. ധനാർണ്ണവൻ 40 വർഷം ഭരിച്ചു. മകൻ കാമാർണ്ണവ 2 നഗരത്തിൽ 50 വർഷം ഭരിച്ചു. അദ്ദേഹത്തിന്റെ മകൻ രണാർണ്ണവ 5 വർഷം. അദ്ദേഹത്തിന്റെ മകൻ വജ്രഹസ്ത 2 15 വർഷം. അനുജൻ കാമാർണ്ണവ 3, 19 വർഷം. മകൻ ഗുണാർണ്ണവ 2 ,  27 വർഷം. മകൻ ജിതാങ്കുശ 15 വർഷം, സഹോദരപുത്രൻ കലിഗലാങ്കുശ 12 വർഷം, പിതൃസഹോദരൻ ഗുണ്ടമാ 1  7 വർഷം, അനുജൻ കാമാർണ്ണവ 4 , 25 വർഷം, അനുജൻ വിനയാദിത്യ 3 വർഷം, കാമാർണ്ണവ 4ന്റെ മകൻ വജ്രഹസ്ത 4 , 35 വർഷം, മകൻ കാമാർണ്ണവ 5 ആറുമാസം, അനുജൻ ഗുണ്ടമാ 2 , 3 വർഷം, മറ്റൊരമ്മയി ലുണ്ടായ സഹോദരൻ മധുകാമാർണ്ണവൻ 6 , 19 വർഷം, മകൻ വജ്രഹസ്ത 5 ,30 വർഷം, മകൻ രാജരാജ (8 വര്ഷം), ചോഡരാജകുമാരി രാജസു ന്ദരിയെ വിവാഹം ചോയ്തു. മൂത്ത മകൻ അനന്തവർമ്മചോഡഗംഗ.**

**361 വിശാഖപട്ടണം പ്ലേറ്റ് ഗംഗ മഹാരാജാധി രാജാ അനന്തവർമ്മ**

**ചോഡഗംഗ ത്രികലിംഗാധി പതി കലിംഗപട്ടണത്തിൽനിന്ന്. ശകം 1057 എഡി 1135 വൃശ്ചികമാസം**

**362 കവി ഗംഗാധരന്റെ ഗോവിന്ദ്പൂർ ലിഖിതം. മഗധയിലെ വർണ്ണമാന, രുദ്രമാന എന്നീ രാജകു മാരന്മാരെ പരാമർശിക്കുന്നു. ശകം 1059 എഡി 1137. ശാകദ്വീപത്തിലെ മാഗബ്രാഹ്മണവംശം-ദാമോദരൻ മകൻ ചക്രപാണി, മക്കൾ മനോരഥനും ദശരഥനും, മനോരഥന്റെ മകൻ ഗംഗാധരനും (ലിഖിതം എഴുതിയ കവി), മഹീധരനും, ദശരഥന്റെ മക്കൾ ഹരിഹരനും പുരുഷോത്തമനും.**

**363 കലിംഗത്തിലെ ഗംഗ കാമാർണ്ണവ കിരീട ധാരണം. ഇദ്ദേഹം അനന്തവര്മ്മ ചോഡഗം ഗന്റെ മകനാണ്. (നരസിംഹദേവ 2 ന്റെ കേന്ദുപ ട്ടണം പ്ലേറ്റ് ശകം 1217) ശകം 1064 എഡി 1142 )**

**364 വല്ലഭദേവന്റെ ആസാം പ്ലേറ്റ്. ശകം 1107 എഡി 1185. ചന്ദ്രവംശത്തിലെ ഭാസ്കരൻ മകൻ രായരിദേവ ത്രൈലോക്യസിംഹ, മകൻ ഉദയകർണ്ണനിശ്ശങ്കസിംഹ, അദ്ദേഹത്തിന്റെ അഹിയവാദേവി എന്ന ഭാര്യയിലുണ്ടായ മകൻ വല്ലഭദേവൻ.**

**365 തിപുര(തിപ്പെര) പ്ലേറ്റ് ഹരികാലദേവ രണവങ്കമല്ല. ശകം 1141 ഫാൽഗുനം 26.**

**366 ദാമോദരന്റെ ചിറ്റഗോങ്ങ് പ്ലേറ്റ്. ശകം 1165 (എഡി 1243) ചന്ദ്രവംശത്തിലെ പുരുഷോത്തമ ന്റെ മകൻ മധുസൂദനൻ, മകൻ വാസുദേവൻ മകൻ ദാമോദരൻ.**

**367 കേന്ദുപട്ടണം (ഒറീസ്സ) പ്ലേററ്. ഗംഗാരാജാവ് കലിംഗത്തിലെ നരസിംഹദേവ 2 വിന്റെ 21ആം ഭരണവർഷം. രേമുനത്തിൽനിന്ന്, ശകം 1217 എഡി 1296 ആഗസ്റ്റ്. സോമവാരം.**

**വംശാവലിഃ- വിഷ്ണു, ചന്ദ്രൻ, ഗാംഗേയൻ, കോലാഹലൻ, അനന്തവർമ്മൻ (കോലാഹല പുരത്തിൽ), പിന്നീട് വളരെ രാജാക്കന്മാർക്കു ശേഷം കാമാർണ്ണവനും 4 പോരും കലിംഗം പിടിച്ചു.**
**കാമാർണ്ണവനിൽ നിന്നുള്ള ഗംഗവംശം- വജ്രഹസ്തൻ (നങ്കമ ഭാര്യ), രാജരാജ 1 (രാജസു ന്ദരി ഭാര്യ), ചോഡഗംഗ (70 വർഷം ഭരിച്ചു), ,കാശി ആരീഹമോതിനിയിൽ അദ്ദേഹത്തിന് കാമാർണ്ണവ (ശകം 1064 ൽ കിരീടം ധരിച്ചു 10 വർഷം ഭരിച്ചു), ചോഡഗംഗന് സൂര്യവംശത്തി ലെ ഇന്ദിരയിലുണ്ടായ മകൻ രാഘവൻ ((15 വർഷം ഭരിച്ചു), ചന്ദ്രലേഖയിലുണ്ടായ മകൻ രാജരാജ 2 (25 വർഷം), അദ്ദേഹത്തിന്റെ അനു ജൻ അനിയങ്കഭീമ (10 വർഷം), ബാഗല്ലദേവിയി ൽ അനങ്കഭീമനുണ്ടായ മകൻ രാജരാജ 3 (17 വർഷം), ചാലൂക്യവംശത്തിലെ**

**മങ്കുണദേവി യിൽ രാജരാജനുണ്ടായ മകൻ അനംഗഭീമ (34 വർഷം) അദ്ദേഹത്തിന് കസ്തൂരാദേവിയിലു ണ്ടായ നരസിംഹ1 (33 വർഷം), അദ്ദേഹത്തിന് മാളവരാജാവിന്റെ മകൾ സീതാദേവിയിൽ ഭാനു ദേവ 1. ചാലൂക്യവംശത്തിലെ ജാക്കല്ലദേവിയെ വിവാഹം ചെയ്ത അദ്ദേഹം 18ആം ഭരണവ ർഷത്തിൽ മരിച്ചു. മകൻ നരസിംഹ 2.**

**368 മാച്ചാഡി (ആൽവാറിനടുത്ത്) ലിഖിതം. വടഗുജറ വംശത്തിലെ ആശലദേവന്റെ മകൻ ഗോഗദേവ പെരോജാ(ഫിറോസ്ഷാ) ഷാഹികാലത്ത്. ശകം 1304**

**369 പുരി പ്ലേറ്റ് കലിംഗത്തിലെ ഗംഗാരാജാവ് നരസിംഹ 4. വാരാണസി കടകത്തിൽനിന്ന്. ശകം 1305 എഡി 1384 മാർച്ച് 6 ഞായർ ചൈത്രശുക്ലപക്ഷത്രയോദശി . നരസിംഹ 2 മുതലുള്ള വംശാവലി നരസിംഹ 2 (34 വർഷം), ചോഡാദേവിയിൽ ജനിച്ച ഭാനുദേവ 2 (24 വർഷം) അദ്ദേഹത്തി് ലക്ഷ്മിയിൽ ജനിച്ച നരസിംഹ 3 (24 വർഷം) അദ്ദേഹത്തിന് കമലാദേവിയിലുണ്ടായ ഭാനുദേവ 3 (26 വർഷം) അദ്ദേഹത്തിന് ചാലൂക്യവംശത്തിലെ**

**ഹീരാദേവിയിലുണ്ടായ മകൻ നരസിംഹ 4.**

**370 പുരി പ്ലേറ്റുകൾ (ശകം 1316, 1317) കലിംഗ ത്തിലെ ഗംഗാരാജാവ് നരസിംഹ 4 വാരാണസി കടകത്തിൽ നിന്ന്. എഡി 1395 നവംബർ 23 . ചൊവ്വ എഡി 1396 നവംബർ 22 ബുധൻ. എഡി 1397 ഫെബ്രുവരി 24 ശനി**

**371 ദർബംഗ(ബീഹാർ) പ്ലേറ്റ്. മിഥിലയിലെ ദേവ സിംഹന്റെ മകൻ ശിവസിംഹദേവ. കവി വിദ്യാപതിക്കുള്ള ഗ്രാന്റ് ശകം 1321**

**372 റായ്പൂർ ലിഖിതം മഹാരാജാധിരാജാ ബ്രഹ്മദേവനും മന്ത്രി നായകഹജിരാജദേവനും. ശകം 1322**

**373 ഖലാരി ലിഖിതം. ഖൽവാടികയിലെ കാല ചൂരി ഹരിബ്രഹ്മദേവ (ബ്രഹ്മദേവ) ശകം 1334**

**374 ദിയോഗാർഹ് ജൈനലിഖിതം സാഹി ആലംബകകാലം ശകം 1346**

**375 ശകം 1358 ദിയോഗാർഹ് ജൈനലിഖിതം**

**376 കിസ്റ്റജില്ലപ്ലേറ്റുകൾ കൊണ്ടവീടു ഗണദേവ. കാടകത്തിലെ (കട്ടക്ക്) കപിലഗജപതി യുടെ സാമന്തനും സമകാലീനനും . ശകം 1377 ഭാദ്രപദം**

തിങ്കൾ. കപിലകുംഭിരാജാ സൂര്യവം ശം. വംശത്തിൽ പണ്ട് ചന്ദ്രദേവ, മകൻ ഗുഹിദേ വപാത്ര, മകൻ കൊണ്ടവീടിലെ ഗാണദേവ എന്ന രാഹുത്തരായ (രൌത്തരായ),

377 ശകം 1420 അദിലജ് കിണർ ലിഖിതം. ദന്ദാ ഹിദേശത്തെ വാഗേല വീരസിംഹൻ്റെ റാണി രൂദാദേവി. പാദുഷാ സുൽത്താൻ മഹ്മൂദ് ബകപിറാ കാലം.

378 അഹമദാബാദ് ലിഖിതം. ബായി ഹരീര. ശകം 1421 മഹ്മൂദ് ബൈകപിരാ കാലം

379 ചിത്തോർ നാഗരി ലിഖിതം. മേദപദത്തിലെ ഗുഹില രാജമല്ല, രാജ്ഞി ശൃംഗാരദേവി. ശകം 1426

380 ശത്രുഞ്ജ്ജയലിഖിതം. പുണ്ഡരീകക്ഷേത്രം ഏഴാം പുനരുദ്ധാരണം. ശകം 1453

381 ശകം 1461 തിൽബേഗാംപൂർ ലിഖിതം. ഹുമായൂൺ കാലം

382 സാദദീ ലിഖിതം മേവാറിലെ അമരസിംഹ ജി. ശകം 1520

383 ശത്രുഞ്ജ്ജയ ജൈനലിഖിതം. നവീനപുരത്തെ യാമ ശത്രുശല്യൻ്റെ മകൻ യശവന്ത ശകം 1541

**384 ശകം 1551 ശത്രുഞ്ജയജൈനലിഖിതം. സാഹജ്യാഹം (ഷാജഹാൻ) കാലം.**

**385 ചമ്പാ ലിഖിതം. ശകം 1582**

**386 ഉദയ്പൂർ ലിഖിതം മേവാറിലെ റാണാ സംഗ്രാമസിംഹ.ശകം 1635**

## കാലചൂരി ചേദി വർഷം രേഖപ്പെടുത്തിയവ

**387 കാലചുരി 174 ഉച്ചകൽപ്പത്തുനിന്ന് മഹാരാ ജാ ജയനാഥന്റെ കാരിത്തലൈ പ്ലേറ്റ് . സംബത്സരഗതേ ചതുസപ്തതേ ആഷാഢമാസ സ്യ ചതുർദ്ദശമേ ദിവസേ അസ്യാം ദിവസപൂ ർവ്വായാം. സംബത് 100 70 4**

**വംശാവലിഃ മഹാരാജാ ഓഘദേവ, കുംഭാരദേ വിയിലുള്ള മകൻ മഹാരാജാ കുമാരദേവ, അദ്ദേഹത്തിന് ജയസ്വാമിനിയിലുണ്ടായ മകൻ ജയസ്വാമിൻ, രമാദേവിയിൽ അദ്ദേഹത്തിനു ണ്ടായ മകൻ വ്യാഘ്രൻ, അദ്ദേഹത്തിന് അജ്ജി താദേവിയിൽ മഹാരാജാ ജയനാഥൻ.**

**388 ഉച്ചകൽപ്പത്തുനിന്ന ജയനാഥന്റെ കോഹ് പ്ലേറ്റ്. ശകം 177.**

**389 കോഹ് പ്ലേറ്റ് മഹാരാജാ സർവ്വനാഥ. ഉച്ചകൽപ്പത്തുനിന്ന്. ചൈത്രം 10 . ജയനാഥന് മുരുണ്ടാദിയിലുണ്ടായ മകൻ സർവ്വനാഥ കാല 193**

**390 കോഹ് പ്ലേറ്റ് സർവ്വനാഥ. കാല 197**

**391 പർദി പ്ലേറ്റ് (സൂറത്ത്) കാല 207 ത്രൈകൂടകവംശത്തിലെ മഹാരാജാ ധാരാസേന ആമ്രകത്തിൽ നിന്ന്.**

**392 കോഹ് പ്ലേറ്റ് സർവ്വനാഥ. ഉച്ചകൽപ്പത്തുനി ന്ന്. കാല 214 . അമ്മയുടെ പേർ മുരുണ്ടസ്വാമി നി എന്നാണ് കൊടുത്തിരിക്കുന്നത്.**

**393 കാല 245 കാൻഹേരി പ്ലേറ്റ്. കൃഷ്ണഗിരി മഹാവിഹാരത്തിൽ ചൈത്യം പണിതത്. ത്രൈകൂടകഭരണകാലം.**

**394 സാങ്കേത പ്ലേറ്റ്. ഗുർജ്ജരരാജാവ്. സന്ധിവി ഗ്രഹിക ആദിത്യഭോഗികൻ എഴുതിയത്. കാല 346**

**395 കൈര പ്ലേറ്റ് ഗുർജ്ജര ദദ്ദ 2 പ്രശാന്തരാഗ . നാന്ദീപുരിയിൽ നിന്ന്. കാല 380 കാർത്തിക ശുക്ലപഞ്ചദശി. ദദ്ദ 1 മുതൽ പ്രശാന്തരാഗ വരെ വംശാവലി.**

**396 കാല 385 അതേസ്ഥലം അതേരാജാവ്.**

**397 സങ്കേത പ്ലേറ്റ്. റാണാ ഗ്രഹ. അദ്ദേഹത്തിന്റെ സഹോദരനായ ഗുർജ്ജര**

**ദദ്ദ 2 പ്രശാന്തരാഗ കാലം. വീതരാഗന്റെ മക്കളൊണ് ഇവർ രണ്ടുപേ രും.**

**398 കൈര പ്ലേറ്റ് ഗുജറാത്ത് ചാലൂക്യ വിജയരാ ജ വിജയപുരത്തുനിന്ന്. വൈശാഖപൌർണ്ണമി. കാല 394 ചാലൂക്യവംശത്തിലെ ജയസിംഹരാ ജാ, മകൻ ബുദ്ധവർമ്മരാജാ എന്ന വല്ലഭരണവി ക്രമ, അദ്ദേഹത്തിന്റെ മകൻ വിജയരാജാ.**

**399 ബാഗുംര പ്ലേറ്റ്. സേന്ദകനികുംഭലശക്തി. ഭാദ്രപാദപൌർണ്ണമി (ശുദ്ധപഞ്ചദശി) കാല 406 സേന്ദ്രകവംശം-ഭാനുശക്തി, ആദിത്യശക്തി, പൃഥ്വീവല്ലഭനികുംഭിലശക്തി.**

**400 നൌസാരി പ്ലേറ്റ് ഗുജറാത്തിലെ ചാലൂക്യയു വരാജാ ശ്രേയാശ്രയ ശീലാദിത്യ നവസാരികത്തി ൽനിന്ന്. കാല 421 മാഘത്രയോദശി . ചാലൂക്യവംശത്തിലെ പുലകേശി വല്ലഭൻ, മകൻ ധാരാശ്രയജയസിംഹവർമ്മൻ, അദ്ദേഹം മഹാരാജാധിരാജാ വിക്രമാദിത്യ സത്യാശ്രയ പൃഥ്വീവല്ലഭന്റെ ഇളയ സഹോദരനാണ്. ശ്രേയാ ശ്രയശിലാദിത്യൻ ജയസിംഹന്റെ മകനാണ്.**

**401 സൂറത്ത് പ്ലേറ്റ് ഗുജറാത്ത് യുവരാജാ ശ്രേയാ ശ്രയ ശീലാദിത്യന്റെ ലിഖിതം. കാർമ്മണേയത്തി നടുത്ത് കുസുമപുരത്തുനിന്ന്. പടിഞ്ഞാറന് ചാലൂക്യ വിനയാദിത്യ സത്യാശ്രയവല്ലഭകാലം. ശ്രാവണപൌർണ്ണമാസി. കാല 443. ഉത്തരാപഥ ത്തിലെ രാജാവായ ഹർഷവർദ്ധനനെ മഹാരാ ജാ പുലകേശി സത്യാശ്രയവല്ലഭൻ പരാജയപ്പെ ടുത്തി. പുലകേശിയുടെ മകൻ മഹാരാജാ വിക്രമാദിത്യ സത്യാശ്രയവല്ലഭൻ , മകൻ മഹാരാജാധിരാജാ  വിനയാദിത്യ സത്യാശ്രയ ശ്രീപൃഥ്വീവല്ലഭൻ, . അദ്ദേഹത്തിന്റെ അഛന്റെ സഹോദരൻ ധാരാശ്രയജയസിംഹവർമ്മൻ. അദ്ദേഹത്തിന്റെ മകൻ യുവരാജാ ശ്രേയാശ്രയ ശീലാദിത്യൻ.  എഡി 736**

**402 നൌസാരി  പ്ലേറ്റ്. ഗുർജ്ജര ജയഭട്ട 3. കായാ വതാരത്തിൽനിന്ന്. കാല 456 മാഘം ശുക്ലപഞ്ച ദശി. എഡി 706 ഫെബ്രുവരി 2 ചൊവ്വ, ചന്ദ്രഗ്ര ഹണം. വംശം മഹാരാജാ കർണ്ണ, ദദ്ദ 2 ( വലഭി യിലെ പ്രഭുവിനെ ഹർഷവർദ്ധനൻ തോൽപ്പിച്ച പ്പോൾ രക്ഷിച്ചു). ജയഭട്ട 2, ദദ്ദ 3, ബഹുസഹായ, ജയഭട്ട 3.**

**403 കാവി പ്ലേറ്റ് ഗുർജ്ജര ജയഭട്ട 3 കാല 486 ആഷാഢശുദ്ധദശമി**

കർക്കടകരാശി(മാസം) സംക്രാന്തി രവൌ പുണ്യതിഥി.  എഡി 736 ജൂൺ 24 ഞായറാഴ്ച.

404 നൌസരി പ്ലേറ്റ് ഗുജറാത്ത് ചാലൂക്യ പുലകേശി രാജാ. കാല 490 മഹാകാർത്തിക  എഡി 740

വംശം മഹാരാജാധിരാജാ സത്യാശ്രയപൃഥ്വീ വല്ലഭ കീർത്തിവർമ്മരാജാ, അദ്ദേഹത്തിന്റെ മകൻ സത്യാശ്രയ പുലകേശിവല്ലഭ ഹർഷവർദ്ധ നനെ തോൽപ്പിച്ചു. മകൻ സത്യാശ്രയവിക്രമാ ദിത്യരാജാ, അനുജൻ ധാരാശ്രയ ജയവർമ്മദേ വരാജാ, മകൻ ജയാശ്രയ മംഗളരശരാജാ, അനു ജൻ പുലകേശിരാജാ. ഇദ്ദേഹത്തിന് ശ്രീവല്ലഭമ ഹാരാജാവിൽ നിന്ന് അവനിജനാശ്രയ എന്ന് ബിരുദം ലഭിച്ചു.

405 ചന്ദ്രേഹേ ലിഖിതം. മത്തമയൂരശാഖയിലെ പ്രശാന്തശിവാചാര്യൻ. മേഹുകന്റെ പൌത്രനും, ജൈക്കന്റേയും അമരികയുടേയും മകനുമായ ധാംശതൻ എഴുതി. കാല 724 ഫാൽഗുനം 5

406 പിയാവൻ ലിഖിതം കാലചുരി ചേദി ഗാംഗേയദേവ  സംവത് 789

407 ബനാറസ് പ്ലേറ്റ് കാലചുരി ചേദി ത്രികലിം ഗാധിപതി മഹാരാജാധിരാജാ കർണ്ണദേവ. പ്രയാഗയിലെ

വേണിയിൽനിന്ന്. കാല 793 ഫാൽഗുനം ബഹുളപക്ഷദ്വിതീയ. ശനിവാസര ത്തിൽ വേണിയിൽ (ത്രിവേണി) സ്നാനം ചെയ്ത്. (വരി 39) ഇതാണ് മരിച്ച ദിനം. വരി 48 സംവത് 783 ഫാൽഗുനം 9 സോമദിനം എന്നാണ്. (എഡി 1042 ജനുവരി 18 തിങ്കൾ). ഇത് മരിച്ച് 7ആം ദിനമാണ്.

ഹൈഹയവംശാവലിഃ- ഭോജന്റെ സമകാലീന നായ കോക്കല്ല 1, ഇദ്ദേഹം വല്ലഭരാജാ (ചന്ദേല) ചിത്രകൂടത്തിലെ ഹർഷ, ശങ്കരഗണ ഇവരുടേ യും സമകാലീനനാണ്. ചാന്ദേലരാജകുമാരി നത്തദേവിയെ വിവാഹം ചെയ്തു. മകൻ പ്രസിദ്ധധവള, അദ്ദേഹത്തിന് ബാലഹർഷനും യുവരാജനും മക്കൾ. യുവരാജന്റെ മകൻ ലക്ഷ്മണരാജൻ. അദ്ദേഹത്തിന്റെ മക്കൾ ശങ്കരഗണനും യുവരാജാ 2 വും. യുവരാജാ 2 വിന്റെ മകൻ കോ ക്കല്ല.2. മകൻ ഗാംഗേയൻ. മകൻ കർണ്ണൻ.

408 ബോരാംദിയോ ലിഖിതം രാമക ഗോപാലദേ വ. കാല 840.

409 രത്നപൂർ ലിഖിതം രത്നപുരി ജജ്ജല്ലദേ വൻ.സംവത് 866 മാർഗ്ഗസു നവമി. രവി. എഡി 1114 നവംബർ 8 ഞായർ. ഹൈഹയവംശത്തിലെ കോകല്ലൻ ചേദിരാജാ വ്. അദ്ദേഹത്തിന്റെ 18 മക്കളിൽ മൂത്തയാൾ ത്രിപുരി

രാജാവായി. ഇളയവരിൽ ഒരാളുടെ മകനായ കലിംഗരാജാ ദക്ഷിണകോസലം പിടിച്ചു. അദ്ദേഹത്തിന്റെ മകൻ കമലരാജാ. മകൻ രത്നരാജാ (രത്നേശ), കോമോ മണ്ഡല ത്തിലെ വജ്ജുകന്റെ മകൾ നോനല്ലയെ വിവാ ഹം ചെയ്തു. അവരുടെ മകൻ പൃഥ്വീശ (പൃഥ്വീ ദേവ 1) അദ്ദേഹം രാജല്ലയെ വിവാഹംചെയ്തു. അവരുടെ മകൻ ജജ്ജല്ലൻ സോമേശ്വരന്റെ സമ കാലീനനാണ്.

410 ജബൽപൂർ പ്ലേറ്റ് കാലചൂരി ചേദി മഹാരാ ജാധിരാജാ യശകർണ്ണദേവ. കാല874 എഡി 1172 ഡിസംബർ 25 തിങ്കൾ. കാലചൂരിവംശത്തിലെ ത്രിപുരി രാജാ യുവരാജാ 2 വിന്റെ മകൻ കോകല്ല 2 , മകൻ ഗാംഗേയദേവ വിക്രമാദിത്യ, മകൻ കർണ്ണ, ഹൂണരാജകുമാരി ആവല്ലദേവി യെ വിവാഹം ചെയ്തു. മകൻ യശകർണ്ണൻ.

411 കുഗ്ദ ലിഖിതം. രത്നപുരത്തിലെ പൃഥ്വീദേ വ 2. കാല 893 ലാച്ചല്ലദേവി, രത്നദേവ, വല്ലഭ രാജാ ഇവരെ പരാമർശിക്കുന്നു.

412 രാജിം ലിഖിതം ജഗപാല (ജഗസിംഹ). രത്നപുരത്തെ പൃഥ്വീദേവ 2 കാലം. ജസോധരപുത്രൻ ജസാനന്ദൻ എഴുതിയത്. കാല 896 മാഘം ശുക്ലപക്ഷം രഥാഷ്ടമി. വുധദിനം. എഡി 1145 ജനുവരി 3 ബുധൻ. രത്നപുരം വംശാവലിഃ- ജജ്ജല്ല 1,

**രത്നദേവ 2, പൃഥ്വീദേവ 2. ജഗപാലന്റെ പൂർവ്വികൻ താക്കൂറ സാഹില്ല, പഞ്ചഹംസവംശത്തിന് ആനന്ദം അരുളിയ രാജമാലയിലെ പവിത്രാഭരണമായിരുന്നു. സാഹില്ലന് വാസുദേവനെന്ന സഹോദരനും, ഭായില്ല, ദേസില, സ്വാമിൻ എന്ന് 3 മക്കളും ഉണ്ടായിരുന്നു. സ്വാമിന്റെ മക്കൾ ജയദേവനും ദേവസിംഹനും. ഇവരിൽ ഒരാൾക്ക് ഉദയ എന്ന പത്നിയിൽ ജഗപാലനും, അനുജന്മാരായ ഗാജലനും ജയത്സിംഹനും ജനിച്ചു.**

**413 ശിയോരിനാരായൺലിഖിതം. കാല 898 ആശ്വിനശു ദി 2 സോമദിനം. എഡി 1146 സെപ്റ്റംബർ 9**

**414 തേവാർ ലിഖിതം കാലചൂരി ചേദി ഗയാക ർണ്ണദേവനും മകൻ യുവരാജാ നരസിംഹനും. ധരണീധരപുത്രൻ പൃഥ്വീധരൻ എഴുതി. എഡി 1151 ജൂൺ 17 ഞായർ**

**415 ബേരാഘട്ട് ലിഖിതം കാലചൂരി ചേദി രാജ്ഞി അൽഹനാദേവി, ഗയകർണ്ണദേവന്റെ വിധവ മകനായ നരസിംഹദേവന്റെ ഭരണകാ ലത്ത്. ധരണീധരപുത്രൻ ശശിധരന്1 എഴുതി. കാലം 907 മാർഗ്ഗസുദി 11 രവൌ. എഡി 1155 നവംബർ 6 ഞായർ. ചന്ദ്രവംശത്തിലെ സഹസ്രാ ർജ്ജുനവംശത്തിലെ കോക്കല്ല 2**

ന്റെ മകൻ ഗാംഗേയൻ, മകൻ കർണ്ണൻ, മകൻ യശകർണ്ണൻ. മകൻ ഗയകർണ്ണൻ വിജയസിംഹന്റെ മകൾ അൽഹനാദേവിയെ വിവാഹം ചെയ്തു. അൽഹനാദേവിയുടെ അഛൻ വിജയസിംഹൻ ഗുഹില ഹംസപാലന്റെ മകൻ ഗുഹില വൈരി സിംഹന്റെ മകനാണ്. അമ്മ ശ്യാമലാദേവി മാളവത്തിലെ പരമാര ഉദയാദിത്യന്റെ മകളാണ്. ഗയകർണ്ണനും അൽഹണാദേവിക്കും 2 മക്കൾ നരസിംഹനും ജയസിംഹനും.

416 ലാൽ പഹാഡ് പാറലിഖിതം. കാലചൂരി ചേദി ത്രികലിംഗാധിപതി നരസിംഹദേവകാലം. കാല 909 ശ്രാവണസുദി 5 ബുധദിനം എഡി 1118 ജൂലൈ 2.

417 രത്നപൂർ ലിഖിതം. രത്നപുരത്തിലെ പൃഥ്വീദേവ 2 കാലം. കാല 910 വാസ്തവ്യഗോ ത്രത്തിലെ മാമേയുടെ മകൻ രത്നസിംഹൻ എഴുതി.

418 മൽഹർ ലിഖിതം. രത്നപുരത്തിലെ ജജ്ജ ല്ലദേവ 2 കാല 919. വാസ്തവ്യഗോ ത്രത്തിലെ മാമേയുടെ മകൻ രത്നസിംഹൻ എഴുതി.ചന്ദ്ര വംശത്തിലെ രത്നദേവ 2 ചോഡഗംഗനെ തോ ൽപ്പിച്ചു. മകൻ പൃഥ്വീദേവ 2, മകൻ ജജ്ജലദേവ 2 .

**419 രേവ പ്ലേറ്റ് കക്കരേദികത്തിലെ മഹാരാണക കീര്ത്തിവർമ്മ. കാലചൂരി ചേദി ത്രികലിംഗാധി പതി മഹാരാജാധിരാജാ ജയസിംഹദേവകാലം. സംവത് 926 ഭാദ്രപദം ശുക്ലപക്ഷം ചതുർത്ഥി ഗുരുദിനം രാണകശ്രീവത്സരാജന്റെ നിമിത്തേ പിണ്ഡാർച്ചനസ്ഥാനേ. എഡി 1175 ആഗസ്റ്റ് 21, കൌരവവംശത്തിലെ മഹാരാണക ജയവർമ്മ ൻ, മകൻ മഹാരാണക വത്സരാജൻ, മകൻ മഹാരാമക കീർത്തിവർമ്മൻ.**

**420 ബേരഘട്ട് ലിഖിതം. 928 മാഘവദി 10 സോമദിനം എഡി 1176 ഡിസംബർ 27 തിങ്കൾ.**

**421 തേവാർ ലിഖിതം കാലചുരി ചേദി നരസിം ഹദേവന്റെ അനുജൻ ജയസിംഹദേവ ഗയകർണ്ണ പുത്രൻ, സംവത് 928 ശ്രാവണം സുദി 6 രവി, ഹസ്തം. എഡി 1177 ജൂലൈ 3 ഞായർ**

**422 കുംഭി പ്ലേറ്റ്. കാലചുരി ചേദി വിജയസിംഹ ദേവനും അമ്മ ഗോസലാദേവിയും , നർമ്മദാതീ രത്തെ ത്രിപുരിയിൽനിന്ന്. സംവത് 932 . യശ്കർണ്ണൻ വരെ നേരത്തേ പറഞ്ഞ വംശാവ ലി തന്നെ. അദ്ദേഹത്തിന്റെ മകൻ ഗയകർണ്ണൻ അൽഹണാദേവിയെ വിവാഹം ചെയ്തു. മക്ക ൾ നരസിംഹനും**

**ജയസിംഹനും , ജയസിംഹന്റെ മകൻ വിജയസിംഹൻ മകൻ മഹാകുമാര അജ യസിംഹൻ.**

**423 ഖാരോദ് ലിഖിതം രത്നപുരത്തിലെ രത്ന ദേവ 3 കാലം. ചേദി സംവത് 933 . ഹൈഹയവം ശത്തിലെ കലിംഗൻ, മകൻ കമലൻ, മകൻ രത്ന രാജ 1, മകൻ പൃഥ്വീദേവ 1, മകൻ ജജ്ജല 1, (സു വർണ്ണപുരത്തെ ഭൂജബലനെ തോൽപ്പിച്ചു), രത്നദേവ 2 (കലിംഗത്തിലെ ചോഡഗംഗനെ തോ ൽപ്പിച്ചു), മകൻ പൃഥ്വീദേവ 2, മകൻ ജജ്ജലാ 2 സോമലാദേവിയെ വിവാഹം കഴിച്ചു. അവരു ടെ മകൻ രത്നദേവ 3.**

**424 സഹസ്പൂർ വിഗ്രഹലിഖിതം. യശോരാജന്റെ. സംവത് 934 കാർത്തികസുദി 15 വുധേ. എഡി 1182 ഒക്ടോബർ 13 ബുധൻ. യശോരാജന്റെ രാജ്ഞി ലക്ഷ്മാദേവി, രാജകുമാ രന്മാർ ഭോജദേവനും രാജദേവനും, രാജകുമാരി ജാസല്ലാദേവി ഇവരേയും പറയുന്നു.**

**425 ബെസാനി ലിഖിതം. സംവത് 958 പ്രഥമ ആഷാഢസുദി 3. എഡി 120.**

**കാലം പറയാത്തവഃ-**

**426 കോ പ്ലേറ്റ് മഹാരാജാ സർവ്വനാഥ ഉച്ചകൽപ്പ ത്തില് നിന്ന്.**

**427 കൃഷ്ണരാജന്റെ മകൻ ശങ്കരഗണകന്റെ പദാനുധ്യായിയായ ഭോഗികാപാല മഹാഭൂപതി നിരിഹുല്ലകന്റെ ബലാധികൃതനായ ശാന്തില്ലന്റെ സാങ്കേത പ്ലേറ്റ്. നിർഗുണ്ഡിപദ്രക ത്തിൽനിന്ന്. ആദിത്യോപരാഗകാലം.**

**428 കാരിത്തലൈ ലിഖിതം. കാലചൂരി ചേദി ലക്ഷ്മരാജനും മന്ത്രി സോമേശ്വരനും, സോമേ ശ്വരൻ യുവരാജ 1 ന്റെ മന്ത്രി ബാക്കമിശ്രന്റെ മക നാണ്. ലക്ഷ്മണരാജന്റെ പത്നി രാഹദ. മകൻ ശങ്കരഗണൻ.**

**429 ബിൽഹരി ലിഖിതം കാലചൂരി ചേദി യുവ രാജദേവ 2. ആദ്യഭാഗം സ്ഥിരാനന്ദന്റെ മകൻ ശ്രീനിവാസനും രണ്ടാം ഭാഗം തീരന്റെ മകൻ സജ്ജനനും അവസാനഭാഗം ശീരുകനും എഴുതി. ഹൈഹയവംശത്തിലെ കോക്കല്ല 1 തെക്ക് കൃഷ്ണരാജനേയും വടക്ക് ഭോജരാജനേയും സഹായിച്ചു. മകൻ മുഗ്ദ്ധതുംഗ, മകൻ കേയൂരവർഷയുവരാജാ 1. സിംഹവർമ്മന്റെ പൌത്രനും സധന്വന്റെ പുത്രനുമായ ചാലൂക്യ അവനിവർമ്മന്റെ മകൾ നോഹലയെ വിവാഹം കഴിച്ചു. അവരുടം മകൻ ലക്ഷ്മണരാജാ. മക്കൾ ശങ്കരഗണനനും യുവരാജാ 2 വും. അവന്തിരാജാ വിനേയും മത്തമയൂര**

ശാഖയിലെ ശൈവാചാ ര്യനേയും പരാമർശം.

430 നാരോദ് ലിഖിതം. ശൈവാചാര്യന്മാരുടെ വിവരം തരുന്നു. കദംബഗുഹാധിവാസിൻ, ശംഖമഠികാധിപതി, തേരംബിപാല, ആമർദ്ദക തീർത്ഥനാഥ, പുരന്ദര, കവചശിവ, സദാശിവ, ഹൃദയേശ, വ്യോമശിവ, കൂടാതെ പുരന്ദരനു മായി ബന്ധപ്പെട്ട് മത്തമയൂരമഠത്തി ൽ വസിച്ച ഒരു അവന്തിരാജാവിനേയും പറയുന്നു. എഴു തിയത് ദേവദത്തൻ.

431 കരംബേൽ ലിഖിതം കാലചൂരി ചേദി ജയ സിംഹദേവ. വംശാവലി യുവരാജാ 2,കോക്കല്ല 2 ഗാംഗേയ, കർണ്ണ, യശകർണ്ണ, ഗയകർണ്ണ (അൽഹനാദേവിയെ വിവാഹം. പ്രാഗ്വാടത്തി ലെ ഹംസപാലന്റെ മകൻ വൈരിസിംഹന്റെ മകൻ ഗുഹില വിജയസിംഹന്റെയും ധാരയിലെ പരമാര ഉദയാദിത്യന്റെ മകൾ ശ്യാമലാദേവിയു ടേയും  മകൾ ) , മക്കൾ നരസിംഹനും ജയസിം ഹനും.

432 ഗോപാൽപൂർ ലിഖിതം. കാലചൂരി ചേദി വീജയസിംഹദേവ. കാലചൂരി ചേദി രാജാക്കന്മാരായ കർണ്ണ, യശകർണ്ണ. ഗയകർണ്ണ, നരസിംഹ,ജയസിംഹ ഇവരെ പറയുന്നു. ജയ സിംഹന്

ഗോസലാദേവിയിലുണ്ടായ മകനാണ് വിജയസിംഹദേവ.

433 അകൽത്തറ ലിഖിതം
രത്നപുരിയിലെ കാല ചൂരി ചേദി രാജാക്കന്മാരുടെ. ദേവപാണി എഴു തി. രത്നദേവ, ഹരിഗണ, ലാച്ചല്ലദേവി, വല്ലഭ ദേവ, ജയസിംഹദേവ ഇവരെ പരാമർശം.

434 മുഹമ്മദ് പൂർ ലിഖിതം
രത്നപുരത്തിലെ കാലചൂരി ചേദി രാജാക്കന്മാ്ർ. ജജ്ജലദേവ, രത്നദേവ, പൃഥ്വീദേവ, വല്ലഭരാജാ, ഇവരെ പരാമർശം.

435 തേവാർ ലിഖിതം. ഭീമപാല എന്ന പേരുണ്ട്.

ഗുപ്ത വലഭി കാലലിഖിതങ്ങൾ

436 ഉദയഗിരി ഗുഹാലിഖിതം. ഗുപ്ത 82 മഹാരാജാധിരാജാ ചന്ദ്രഗുപ്ത 2ന്റെ സാമന്ത ൻസനകാനികമഹാരാജ. മഹാരാജ ഛഗലകന്റെ പൌത്രനും മഹാരാജാ വിഷ്ണുദാസന്റെ പുത്ര നും സനകാണിക മഹാരാജാ .....ധവള. സംവത്സരേ 80 2 ആഷാഡമാസ ശുക്ലേകാദശി.

437 ഗുപ്ത 88 ഗദ്വാ ലിഖിതം
മഹാരാജാധിരാജാ ചന്ദ്രഗുപ്ത 2 കാലം. ശ്രീചന്ദ്രഗുപ്തരാജ്യ സംവ ത്സരേ 80 8 ....

**അസ്യാം ദിവസപൂർവ്വായാം പാടലീപുത്ര....**

**438 സാഞ്ചി ലിഖിതം ചന്ദ്രഗുപ്ത 2. ഗുപ്ത 93. സാഞ്ചിയിലെ കാകനാദബോതയിൽ മഹാവി ഹാരത്തിലെ ആര്യസംഘത്തിനുള്ള ദാനം. ഭാദ്രപദം 4**

**439 ഗുപ്ത 96 ബിൽസദ് സ്തംഭലിഖിതം. ധ്രുവശർമ്മന്റെ. മഹാരാജാധിരാജാ കുമാര ഗുപ്ത  1 കാലം**

**ശ്രീകുമാരഗുപ്തസ്യ അഭിവർദ്ധമാന വിജയ രാജ്യസംവത്സരേ ശനവതേ അസ്യാം ദിവസ പൂർവ്വായാം. മഹാരാജാ ഗുപ്ത, മകൻ മഹാരാജാ ഘടോത്കച, മകൻ മഹാരാജാധി ചിരാജാ ചന്ദ്രഗുപ്ത 1. ലിച്ഛാവി രാജകുമാരി കുമാരദേവിയിൽ അദ്ദേഹത്തിന് സമുദ്രഗുപ്ത ൻ ജനിച്ചു. ദത്താദേവിയിൽ മഹാരാജാധിരാജാ ചന്ദ്രഗുപ്ത 2, ധ്രുവദേവിയിൽ മഹാരാജാധിരാ ജാ കുമാരഗുപ്ത 1.**

**440 ഗദ്വാ പ്ലേറ്റ്. മഹാരാജാധിരാജാ കുമാരഗു പ്ത 1. ഗുപ്ത 98**

**441 ഉദയഗിരി ഗുഹാ ജൈനലിഖിതം. ഗുപ്ത 108 ഗുപ്താന്വയാനാം നൃപസത്തമാനാം രാജ്യേ കുലസ്യാഭിവിവർദ്ധമാനേ ഷഡ്ഭിര്യുതേ വർഷ ശതേത മാസേ സുകാർത്തികേ ബഹുളദിനേഥ പഞ്ചമേ.**

**442 മഥുര ജൈനവിഗ്രഹലിഖിതം. മഹാരാജാധി രാജാ കുമാരഗുപ്ത 1 കാലം. ഗുപ്ത 111**

**443 മങ്കുവാർ ബുദ്ധിസ്റ് വിഗ്രഹലിഖിതം. മഹാരാജാധിരാജാ കുമാരഗുപ്ത 1 കാലം. ഗുപ്ത 129 ജ്യേഷ്ഠമാസം.**

**444 സാഞ്ചി ലിഖിതം. ഗുപ്ത 131.അശ്വയുഗാദി 5. കാകനാദബോത്തയിലെ മഹാവിഹാരത്തി ലെ ആര്യസംഘത്തിന് ദാനം.**

**445 മഥുര ബുദ്ധിസ്റ്റ് വിഗ്രഹലിഖിതം. ഗുപ്ത 135. പുഷ്യമാസം 20.**

**446 ഭവനഗർ പാറലിഖിതം (ജുനാഗഡ്). രാജാധി രാജാ സ്കന്ധഗുപ്തകാലം സൌരാഷ്ട്രത്തിലെ ഗവർണ്ണർ പർണ്ണദത്തന്റെ മകൻ ചക്രപാലിതൻ സുദർശനതടാകത്തിന്റെ ബണ്ട് പുനരുദ്ധരിച്ചു. ഗുപ്ത 136, 137, 138 വർഷങ്ങളിൽ.**

**447 കോശം ലിഖിതം. മഹാരാജാ ഭീമവർമ്മൻ. ഗുപ്ത 139**

**448 കഹൌം ജൈനസ്തംഭലിഖിതം. സ്കന്ധഗു പ്തകാലം. ഗുപ്ത 141. ജ്യേഷ്ഠമാസം.**

**449 ഇൻഡോർ ലിഖിതം ബ്രാഹ്മണൻ ദേവവി ഷ്ണു. മഹാരാജാധിരാജാ**

**സ്കന്ധഗുപ്തന്റെ യും അന്തർവേദിയിലെ സാമന്തൻ വിഷയപതി സർവാംഗന്റെയും കാലം. ഗുപ്ത 146 ഫാൽഗുന മാസം.**

**450 ഗദ്വാ വൈഷ്ണവലിഖിതം. മാഘം 21 ഗുപ്ത 148.**

**451 ഗുപ്ത 156 . കോഹ് ലിഖിതം. മഹാരാജാ ദേവാദ്യന്റെ പ്രപൌത്രനും, മഹാരാജാ പ്രഭഞ്ജ നന്റെ പൌത്രനും മഹാരാജാ ദാമോദരന്റെ പുത്ര നുമായ മഹാരാജാ പരിവ്രാജക ഹസ്തിയുടെ. മഹാവൈശാഖസംവത്സരം കാർത്തികമാസശു ക്ലപക്ഷ തൃതീയ. എഡി 475.**

**452 പാലി പ്ലേറ്റ്. മഹാരാജാ ലക്ഷ്മണ ജയപുര ത്തു നിന്ന്. ഗുപ്ത 158 ജ്യേഷ്ഠമാസം പൌർണ്ണ മി. ഈ ലിഖിതം ദൂതകനായി മഹാരാജാ നരവാ ഹനദത്തനെ പറയുന്നു.**

**453 കോഹ് ലിഖിതം. മഹാരാജാ പരിവ്രാജക ഹസ്തിൻ . ഗുപ്ത 163. ചൈത്രം ശുക്ലപക്ഷദ്വിതീ യ. എഡി 482 മാർച്ച് 7.**

**454 എരാൻ സ്തംഭലിഖിതം. ബുധഗുപ്തനും സാമന്തൻ സുരശ്മിചന്ദ്രനും. ഗുപ്ത 165 ആഷാ ഢം ശുക്ലദ്വാദശി സുരഗുരുദിവസം മഹാരാജാ മാതൃവിഷ്ണുവും അനുജൻ ധന്യവിഷ്ണുവും ഒരു സ്തംഭം ഉയർത്തി. എഡി 484 ജൂൺ 21**

**455 ഗോപരാജന്റെ വിധവയുടെ സതീസ്തംഭലി ഖിതം. രാജാ ഭാനുഗുപ്തന്റെ അനുയായിയും രാജാ മാധവന്റെ മകനുമാണ് ഗോപരാജാ. ഗുപ്ത 191 ശ്രാവണബഹുലപക്ഷസപ്തമി.**

**456 മജ്ഗവാം പ്ലേറ്റ് പരിവ്രാജക മഹാരാജാ ഹസ്തിൻ. ഗുപ്ത 191 മഹാചൈത്രസംവത്സരം മാഘമാസബഹുലപക്ഷതൃതീയ. എഡി 511 ജനുവരി 3.**

**457 ഗണേശ്ഗർഹ്(ബറോഡ) പ്ലേറ്റ്. വലഭി മഹാസാമന്ത മഹാരാജാ ധ്രുവസേന 1 വലഭി നിന്ന് . ഗുപ്ത 207. വൈശാഖം . മൈത്രകവംശം സേനാപതി ഭട്ടാരകന്റെ മകൻ സേനാപതി ധാരാ സേന 1, അനുജൻ മഹാരാജാ ദ്രോണസിംഹ, അനുജൻ മഹാസാമന്ത മഹാരാജാ ധ്രുവസേന 1.**

**458 ഭവനഗർ പ്ലേറ്റ്.മഹാരാജാ ധ്രുവസേന വല ഭി നിന്ന്. ഗുപ്ത 207 കാർത്തിക സു ദി 7.**

**459 കോഹ് പ്ലേറ്റ്. പരിവ്രാജക മഹാരാജാ സംക്ഷോഭ. സുശർമ്മനെന്ന രാജർഷിവംശത്തി ലെ മഹാരാജാ ദേവാദ്യന്റെ പ്രപൌത്രനും മഹാരാജാ പ്രഭഞ്ജനന്റെ പൌത്രനും മഹാ രാജാ ദാമോദരന്റെ പുത്രനുമായ മഹാ രാജാ പരിവ്രാജക ഹസ്തിയുടെ മകനാണ് പരി വ്രാജക സംക്ഷോഭ.   ഗുപ്ത 209 ചൈത്രശുക്ല പക്ഷത്രയോദശി എഡി 528 മാർച്ച് 19.**

**460 വാലാ പ്ലേറ്റ്. മഹാസാമന്ത മഹാപ്രതിഹാര മഹാദണ്ഡനായക, മഹാകർത്താകൃതിക മഹാ രാജാ ധ്രുവസേന 1 (വലഭി) ഖദ്ദവേദീയഗ്രാമ ത്തിൽ നിന്ന്. ഗുപ്ത 218 മാഘം 3 വംശാവലി നേരത്തെ പറഞ്ഞതുതന്നെ. കൂടുതലായി പറ ഞ്ഞിരിക്കുന്നത് രാജാവിന്റെ സഹോദരീപുത്രി യും ബൌദ്ധപരമോപാസികയുമായ ദുദ്ദ വലഭിയിൽ ഒരു വിഹാരം പണിയിച്ചു എന്നതാ ണ്.**

**461 വലഭിയിലെ മഹാപ്രതിഹാര മഹാദണ്ഡനാ യക മഹാകർത്താകൃതിക മഹാരാജാ ധ്രുവസേ ന 1 ഖദ്ദവേദീയഗ്രാമത്തില് നിന്ന്. ഗുപ്ത 217 അശ്വായുജം 10 . സഹോദരിപുത്രി ദിദ്ദയെ പറ യുന്നു.**

**462 വാവദിയ ജോഗിയ പ്ലേറ്റ്. മഹാരാജാ ധ്രുവ സേന 1 വലഭിയിൽനിന്ന്.ഗുപ്ത 221 അശ്വായു ജം 1.**

**463 മഥുര ബുദ്ധിസ്റ്റ് വിഗ്രഹലിഖിതം. ഗുപ്ത 230**

**464 മഹാരാജാ ഗുഹസേന ലിഖിതം വലഭി. ഗുപ്ത 240 ശ്രാവണം. ഭട്ടാരകൻ മുതൽ ധ്രുവ സേനൻ വരെ വംശാവലി തന്നതിൽ ധാരാപട്ടനെ മാത്രം വിട്ടുകളഞ്ഞിരിക്കുന്നു.**

**465 വാലാ പ്ലേറ്റ് വലഭി മഹാരാജാ ഗുഹസേന. ഗുപ്ത 246 മാഘം. ദുദ്ദയെ പറയുന്നു.**

**466 വാലാ ലിഖിതം ഗുഹസേനനാമം ഉണ്ട്. വലഭി. ഗുപ്ത 247**

**467 ഭവനഗർ പ്ലേറ്റ് ലിഖിതം. വലഭി മഹാരാജാ ഗുഹസേനന്റെ . ഗുപ്ത 248 അശ്വായുജം**

**468 ജാർ പ്ലേറ്റ്. വലഭി സാമന്തമഹാരാജാ ധാരാ സേന 2 വലഭിയിൽനിന്ന്. ഗുപ്ത 252 ചൈത്രം 5**

**ഭട്ടാരകൻ മുതലുള്ള വംശാവലിയിൽ, ധ്രുവസേ നന്റെ അനുജൻ ധാരാപട്ടനും അദ്ദേഹത്തിന്റെ മകൻ മഹാരാജാ ഗുഹസേനനും അദ്ദേഹത്തി ന്റെ മകൻ സാമന്ത മഹാസേന ധാരാസേന 2 വും ഉണ്ട്.**

**469 നാലിയ (ജുനഗഡ്) പ്ലേറ്റ്. വലഭി മഹാരാജാ ധാരാസേന 2 വലഭിനിന്ന്. ഗുപ്ത 252 ചൈത്രം 5.**

**470 സോറത്ത് (ജുനഗഡ്) പ്ലേറ്റ്. മഹാരാജാ ധാരാസേന 2 വലഭി നിന്ന്. ഗുപ്ത 252 ചൈത്രം 5**

**471 ഗുപ്ത 252 അതേ ദിവസം അതേ രാജാവി ന്റെ പ്ലേറ്റ്.**

**472 കടപൂർ പ്ലേറ്റ് ഗുപ്ത 252 അതേ ദിവസം. വലഭി മഹാരാജാ ധാരാസേന 2. വലഭി നിന്ന്. 468 മുതൽ 472 വരെയുള്ള ലിഖിതങ്ങ്ഹൾ ഒരേ വർഷം ചൈത്രത്തിലും വൈശാഖത്തിനുമായി ഒരേ രാജാവ് പുറപ്പെടുവിച്ചവയാണ്. വ്യത്യ സ്ഥസ്ഥലങ്ങളിലാണ് ഇവ കൊടുത്തിരിക്കു ന്നത്. രാജധാനിയിൽ നിന്ന് ഉള്ള ശാസനം എല്ലാ വരിലും എത്തിക്കുകയാണ് ഉദ്ദേശം.**

**473 വാലാപ്ലേറ്റ്. മഹാസാമന്തമഹാരാജാ ധാരാസേന 2 വലഭി ഭദ്രോപട്ടത്തു നിന്ന്. ഗുപ്ത 269 ചൈത്രം 2 ഇതിലെ ദൂതകൻ സാമന്ത ശിലാദി ത്യനാണ്.**

**474 ബോധഗയ ലിഖിതം. ബുദ്ധമതാചാര്യൻ മഹാനാമന്റെ. ഗുപ്ത 288 ചൈത്രം 7**

**475 അലീന പ്ലേറ്റ് മഹാസാമ്നത മഹാരാജാ ധാരാസേന 2 വലഭി , ഭരൃതൃതാത്തനികത്തിൽ നിന്ന്. ഗുപ്ത 270 ഫാൽഗുനം 10. ദൂതകൻ സാമന്ത ശിലാദിത്യ.**

**476 വാലാ ലിഖിതം. വലഭി ധാരാസേന 2വിന്റെ മകൻ ശിലാദിത്യ 1 ധർമ്മാദിത്യയുടെ. ഗുപ്ത 286 വൈശാഖം 6**

**477 വലഭി ധാരാസേനപുത്രൻ ശിലാദിത്യ1 ധർമ്മാദിത്യ വലഭിനിന്ന് പുറപ്പെടുവിച്ച**

